# ആരാധനാവേദി

ഫാ.ഡോ.ജോസഫ് ചീരൻ

# സംശയങ്ങൾ - നിവാരണങ്ങൾ

? അംശവടികൾ ഒറ്റപ്പണിയും ഇരട്ടപ്പണിയായും കാണപ്പെടുന്നതെന്തുകൊണ്ട്?

അബ്രഹാം കെ. ചേറു, പോർക്കളം.

= അംശവടി ഇടയന്റെ വടിയാണ്. ആദ്യകാലത്ത് മരംകൊണ്ട് അഗ്രം വളഞ്ഞവടി ഉപയോഗിച്ചു. പിന്നീട് അവ പരിഷ്കരിച്ച് വെള്ളി, സ്വർണ്ണം ഇവ പൂശിയ മട്ടിലാക്കി. ഒറ്റപ്പണിയും ഇരട്ടപ്പിണിയും ഇങ്ങനെ കാലാകാലങ്ങളിലായി വളർന്നു വന്ന പരിഷ്കാരങ്ങളും അലങ്കാരങ്ങളുമാണ്. ഒരു പണിയുമില്ലാതെ വടിയുടെ മുകളിൽ കുരിശുമാത്രം ഉള്ള അംശവടിയും കണ്ടിട്ടുണ്ട്. മോശനാട്ടിയ പിച്ചള സർപ്പം എന്ന ആശയം അശംവടിയോട് ബന്ധിപ്പിച്ചപ്പോഴാണ് വടിയുടെ തലപ്പത്ത് സർപ്പപ്പത്തികൾ പ്രത്യക്ഷപ്പെട്ടത്. ഇടയന്റെ വടി എന്നതാണ് കൂടുതൽ ശരിയായ സങ്കൽപ്പം. ശെമ്മാശന്മാരുടെ തലവനായ ആർക്കദിയാക്കോനും കശ്ശീശന്മാരുടെ തലവനായ എപ്പിസ്കോപ്പയും എപ്പിസ്കോപ്പന്മാരുടെ തലവനായ മെത്രാപ്പോലീത്തായും മറ്റു പട്ടം കെടയിൽ അംശവടി സ്വീകരിച്ചിരിക്കുന്നത് അവരുടെ ഇടയസ്ഥാനത്തിന്റെ ചിഹ്നമായിട്ടാണ്.

? യേശുവിന്റെ ശിഷ്യന്മാർ സ്നാനമേറ്റിട്ടുണ്ടോ?

അബ്രഹാം കെ. ചേറു.

= വേദപുസ്തകം അക്ഷരാർത്ഥത്തിൽ മനസ്സിലാക്കുവാൻ ശ്രമിക്കുന്നതിന്റെ പ്രശ്നമാണിത്. ജലസ്നാനത്തിലൂടെ മാനസാന്തരം പ്രഖ്യാപിക്കുന്ന രീതി യഹൂദസഭയുടെ രീതിയാണ്. തന്മൂലമാണ് യേശു സ്നാനമേറ്റത്. ആ സ്നാനം ശിഷ്യർ സ്വീകരിച്ചില്ല എന്ന് ചിന്തിക്കുവാൻ ന്യായം കാണുന്നില്ല. ശിഷ്യന്മാരുടെ പാദം കഴുകിയതിനെ സ്നാനമായിട്ട് വ്യാഖ്യാനിക്കുവാൻ തടസ്സമൊന്നുമില്ല. മാളികയിൽ പെന്തിക്കോസ്തി പെരുന്നാളിൽ തീനാവിന്റെ ആകൃതിയിൽ പരിശുദ്ധാത്മാവ് ആവസിച്ചപ്പോൾ ശിഷ്യർ അഗ്നിയാലും ആത്മാവിനാലും ഉള്ള സ്നാനം സ്വീകരിക്കുകയായിരുന്നു. മറ്റൊരു കാര്യസ്ഥനെ പിതാവിനോടു ചോദിച്ച് വാങ്ങി അയച്ചുതരും എന്ന വാഗ്ദാനപ്രകാരം മാളികയിലെ മാമ്മൂദീസായുടെ കാർമ്മികൻ ക്രിസ്തു തന്നെ. അവരിൽ പലരും രക്തസാക്ഷികളായിത്തീർന്നതുമൂലം രക്തം കൊണ്ടുള്ള സ്നാനവും ഏറ്റവരായിരുന്നു.

? യഥാർത്ഥത്തിൽ കുർബ്ബാന നൽകേണ്ടുന്ന സമയം ഏതാണ്?

അബ്രഹാം കെ. ചേറു.

= വി. കുർബ്ബാനയിലെ സമർപ്പണവും ആശീർവ്വാദവും കഴിഞ്ഞാൽ കുർബ്ബാന നൽകുന്നതിന് താത്വികമായി വിരോധമൊന്നുമില്ല. എന്നാൽ പ്രായോഗികമായ കാരണങ്ങളാൽ വി. കുർബ്ബാനാനുഷ്ഠാനം സന്ധ്യയിൽ നിന്ന് പ്രഭാതത്തിലേക്കു മാറ്റിയതുപോലെ കുർബ്ബാന നൽകുന്ന സമയവും വ്യത്യാസപ്പെടുത്തുവാൻ വി. സഭയ്ക്കു അധികാരമുണ്ട്. കുർബ്ബാന നൽകുന്നതു സംബന്ധിച്ച് വിവിധ സഭകളിൽ വിവിധ പാരമ്പര്യങ്ങൾ അപ്രകാരം ഉത്ഭവിച്ചവയാണ്. ഓർത്തഡോക്സ് സഭയിൽ കുർബ്ബാന കൊടുക്കുന്ന സമയം തക്സായിൽ നിന്ന് വ്യക്തമാകുന്ന പ്രകാരം കൃതജ്ഞതാ പ്രാർത്ഥനയ്ക്ക് മുമ്പാണ്. വി. കുർബ്ബാന അർപ്പിക്കുമ്പോൾ പൂർണ്ണ ശെമ്മാശന്റെ സാന്നിദ്ധ്യം മദ്ബനായിൽ ഉണ്ടായിരുന്ന ഒരു ഘട്ടത്തിലാണ് തക്സാ രൂപപ്പെട്ടതും കാനോൻ നിശ്ചയങ്ങൾ എഴുതപ്പെട്ടതും. ഇപ്പോൾ ആരാധനയിൽ പൂർണ്ണ ശെമ്മാശന്റെ സാന്നിദ്ധ്യം സാധാരണമല്ല. തന്മൂലം കാനോനിൽ നിർദ്ദേശിമില്ലാത്ത ചില നിലപാടുകൾ പലസഭകളും സ്വീകരിച്ചിട്ടുണ്ട്. ചിലർ പീഠം ക്രമീകരിക്കുന്നു. ചിലർ വശങ്ങളിലെ ത്രോണോസുകളെ പീഠമായിട്ടുപയോഗിക്കുന്നു. ചിലർ കുർബ്ബാന കൊടുക്കുവാൻ പ്രത്യേക വരവ് ക്രമീകരിക്കുന്നു. മറ്റു ചിലർ ഒടുവിലേക്കു സമയം മാറ്റുന്നു. ഇതിലേതെങ്കിലും സമ്പ്രദായത്തെ തെറ്റ് എന്ന് വിശേഷിപ്പിക്കാനാവില്ല. പൂർണ്ണ ശെമ്മാശൻ എന്ന സ്ഥാനി മദ്ബനായിലുണ്ടെങ്കിൽ മാത്രമെ കാനോനിലെ നിർദ്ദേശപ്രകാരം കുർബ്ബാന കൊടുക്കാനാവൂ.

? മേരി മഗ്ദലന ഏഴു ഭൂതങ്ങൾ പുറത്താക്കപ്പെട്ടശേഷം യേശുവിന്റെ ശിഷ്യഗണത്തിൽ ചേർന്നുവെന്ന് സുവിശേഷം ഘോഷിച്ചപ്പോൾ വള്ളത്തോളിന്റെ ഖണ്ഡകാവ്യത്തിൽ ഒരു അഭിസാരികയായി ചിത്രീകരിച്ചിരിക്കുന്നു. എവിടെയാണ് തെറ്റുപററിയത്? എബ്രഹാം. കെ. ചേറു.

= മഗ്ദലനമറിയം എന്ന് ഖണ്ഡകാവ്യത്തിന് വള്ളത്തോൾ പേരിട്ടുവെങ്കിലും ക്രിസ്തുവിനെ പരിമളത്തൈലം കൊണ്ട് പൂശിയ സ്ത്രീ മഗ്ദലനകാരിയാണെന്നത് പരാമർശമില്ലെന്നാണ് തോന്നുന്നത്. വള്ളത്തോൾ സൃഷ്ടിച്ച അഭിസാരികയായ നായിക ബൈബിൾ നൽകുന്ന കഥയിലെ നായികയല്ല. ആ കാവ്യത്തിനാധാരം ബൈബിൾ ആണെന്ന് വള്ളത്തോളും അവധാരിക എഴുതിയ വർഗ്ഗീസും പറഞ്ഞിട്ടുണ്ടെങ്കിലും അത് അവാസ്തവമാണ്. മാർ ദീവന്നാന്യോസ് ബർ സ്ലീബ സുറിയാനിഭാഷയിൽ വിരചിച്ച കഷ്ടാനുഭവ ആ

ഴ്ച്ചയിലെ ഒരു സെദ്റ ആണ് കവി ആധാരമാക്കിയത്. കവിതയിലെ പല വരികളും ഭാവനകളും സെദ്റയിലേതുതന്നെയാണ്. ആ സെദ്റയിലും പാപിനിയായ സ്ത്രീയുടെ പേരില്ല. അവിടെത്തെ പാപിനിയായ സ്ത്രീ ദൈവത്തോട് പാപം ചെയ്ത മനുഷ്യസമുദായമാണ്. മനുഷ്യസമുദായം ദൈവത്തിന്റെ വഴിവിട്ട് സാത്താന്റെ സ്വാധീനത്തിൽ ചതിച്ച അധോഗതിയെയാണ് ബർസ്ലീബ വ്യഭിചാരമായി പ്രതിപാദിച്ചിട്ടുള്ളത്. അത് കേവലം ഒരു സ്ത്രീയുടെ കഥയല്ല വേശ്യാദോഷം ചെയ്ത സഭയുടെ കാവ്യാവിഷ്ക്കാരമാണ്.

ചോദ്യം:

പട്ടക്കാർക്കുവേണ്ടി പ. സഭ മധ്യസ്ഥ പ്രാർത്ഥന നടത്തുന്നത് 3-ാം തുബ്ദേനിൽ അല്ലേ? എന്നാൽ പട്ടക്കാരും മേല്പ്പട്ടക്കാരും ഉപയോഗിക്കുന്ന കുർബ്ബാന തക്സായിൽ പട്ടക്കാരെ പ. സഭ ഓർക്കുന്നത് ഒന്നാം തുബ്ദേൻ ചൊല്ലുമ്പോഴാണല്ലോ. പട്ടക്കാർ എന്നു മുതലാണ് ഒന്നാം തുബ്ദേനിൽനിന്ന് മാറ്റപ്പെട്ട് മൂന്നാം തുബ്ദേനിലെ വിഷയമായത്? ഇപ്രകാരം തുബ്ദേന്റെ ഉള്ളടക്കത്തിൽ മാറ്റം വരുത്തിയതിന് കാനോനാകളുടെയോ ഏതെങ്കിലും സുന്നഹദോസ് തീരുമാനങ്ങളുടെയോ പിൻബലമുണ്ടോ?

ഫാ. ഗീവറുഗീസ് കൊള്ളന്നൂർ,
വൈദികസിക്രട്ടറി, കുന്നംകുളം.

ഉത്തരം: ആരാധനാപരമായ കാര്യങ്ങളിൽ ഓർത്തഡോക്സ് സഭ നേരിടുന്ന സങ്കടകരമായ അനാഥത്വത്തിലേക്കാണ് ഈ ചോദ്യം വിരൽ ചൂണ്ടുന്നത്. തന്മൂലം ഈ ചോദ്യവും ഉത്തരവും ഈ ലക്കത്തിലെ ആരാധനാവേദിയ്ക്കു വിഷയമാക്കുകയാണ്. ബഹു. അച്ചൻ ചൂണ്ടിക്കാട്ടിയതുപോലെ പട്ടക്കാരെ ഓർക്കുവാൻ സഭ ഉദ്ദേശിച്ചിട്ടുള്ളത് ഒന്നാം തുബ്ദേനിൽതന്നെയാണ്. അതുകൊണ്ടാണ് ഒന്നാം തുബ്ദേൻ സമയത്ത് നടത്തുന്ന രഹസ്യ പ്രാർത്ഥനയിൽ മേല്പ്പട്ടക്കാരെയും പട്ടക്കാരേയും ഒന്നിച്ചോർക്കുന്നത്. നമ്മുടെ കുർബ്ബാന-ക്രമത്തിൽ നൂറുകൊല്ലം മുമ്പവരെ മേല്പ്പട്ടക്കാരെയും പട്ടക്കാരെയും ഒന്നാം തുബ്ദേനിലാണ് ഓർത്തിരുന്നത്. അത്തരം കുർബ്ബാന ക്രമത്തിൽ തുബ്ദേനുകളുടെ കൃത്യമായ രൂപം ഇതോടൊന്നിച്ച് (അനുബന്ധം 2) ചേർക്കുന്നു. മേല്പ്പട്ടക്കാരെയും പട്ടക്കാരെയും ഒരു തുബ്ദേനിൽ ഓർത്താൽ മേല്പ്പട്ടക്കാരുടെ സ്ഥാനം മുഴുപ്പിച്ച് കാണിക്കുവാൻ (ബഹു. ഡോ. വി. സി. ശാമുവൽ അച്ചന്റെ പ്രയോഗം) വിഷമമാണെന്ന് ചിലർക്കൊക്കെ തോന്നി. 1902 ൽ വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാരും കോനാട്ട് മാത്തൻ കത്തനാരും ഒന്നിച്ചിറക്കിയ കുർബ്ബാന ക്രമത്തിൽ വൈദികരെ ഒന്നാം തുബ്ദേനിൽനിന്ന് കുടിയിറക്കി. കുറ്റംപറയരുതല്ലോ, അവരെ തീരെയങ്ങ് ഉപേക്ഷിച്ചില്ല വിശ്വാസികളായ ജനങ്ങളുടെ സംഘത്തിന്റെ കൂടെ അവരെ ഉൾപ്പെടുത്തി. ഈ കുടിയിറക്കലിനും തരംതാഴ്ത്തലിനും അധികൃതമായ ഒരു തീരുമാനങ്ങളുടെയും നിയമങ്ങളുടെയും പിൻബലമോ പിൻതുണയോ ഉള്ളതായി അറിവില്ല. (ആർക്കെങ്കിലും അറിവുണ്ടെങ്കിൽ അറിയിക്കുവാൻ അപേക്ഷ).

1902 ൽ ഇറങ്ങിയ കുർബ്ബാന ക്രമം. പ. പരുമല പിതാവിന്റെ രക്ഷാകർത്തൃത്വം മുഖവുരയിൽ അവകാശപ്പെട്ടിട്ടുണ്ട്. പ്രസാധകൻമാർ പരുമല പിതാവിന്റെ ശിഷ്യ പ്രമുഖരും, പഴയ സെമിനാരിയിലെ മല്പാന്മാരുമായിരുന്നു. അതുവരെ ഗദ്യമായി ചൊല്ലിയിരുന്ന പല ഗദ്യവിവർത്തനങ്ങളും അതിൽ വൃത്താനുവൃത്തം പദ്യങ്ങളായിത്തന്നെ ചേർത്തിരുന്നു. കൃംതാ നമസ്ക്കാരം മുഴുവൻ സഭയിലാദ്യമായി ഗാനമായി ആവിഷ്ക്കരിച്ചത് ആ പുസ്തകത്തിലാണ്. കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള, കൊട്ടാരത്തിൽ ശങ്കുണ്ണി എന്നീ കവികൾ ആ ഉദ്യമത്തിൽ പങ്കു ചേർന്നിട്ടുണ്ട്. ഈ കോലാഹലത്തിൽ വൈദികരെ പൂർവ്വസ്ഥാനത്തു നിന്ന് ഗളഹസ്തം ചെയ്ത കാര്യം ആരും വേണ്ടത്ര ശ്രദ്ധിച്ചില്ലെന്ന് തോന്നുന്നു. അന്ത്യോഖ്യൻ പിതാക്കന്മാരുടെ ലിസ്റ്റ് ഇന്നത്തെ രീതിയിൽ മലയാളത്തിൽ ആദ്യം പ്രത്യക്ഷപ്പെടുന്നതും ഉപയോഗിക്കപ്പെടുന്നതും വട്ടശ്ശേരി മല്പാന്റെ ഈ ക്രമത്തിലാണ്. കർബ്ബാനയുടെ സമയം നീളുന്നു എന്ന് പരാതിപ്പെടുന്നവരാരും ഈ അനധികൃത കൈകടത്തൽ മൂലമുള്ള ദൈർഘ്യവർദ്ധനവിനെ തിരിച്ചറിയാറുമില്ല. ഇപ്പോഴും പരുമല പിതാവിന്റെയും വട്ടശ്ശേരി പിതാവിന്റെയും മാർത്തോമ്മാ ശ്ലീഹായുടെയും പേരുകൾ തുബ്ദേനിൽ ചേർക്കുവാൻ ധൃതി കൂട്ടുന്നവർ ഒരു നൂറുകൊല്ലമായി നാം മാനസികമായി വളർത്തിയെടുത്ത മാനസിക അടിമത്തതിന് ഈ 1902 ലെ കുർബ്ബാന ക്രമം വഹിച്ച പങ്കിനെപ്പറ്റി പഠിച്ചിട്ടില്ല. കാനോനികമായി പറഞ്ഞാൽ മേല്പ്പട്ടക്കാരും പട്ടക്കാരും ആയവരെ ‘കൊഹനേ’

ന്മാർ എന്ന പദ്മാണ് സുറിയാനി സഭയിൽ ഉപയോഗിക്കുന്നത്. ‘കൊഹനേ വമ് ശെംശോനേ’ എന്ന് ശനിയാഴ്ച മൂന്നാം മണി നമസ്ക്കാരത്തിൽ ചൊല്ലുന്നു. രണ്ടു കൂട്ടരെ ഓർക്കുമ്പോഴും ചൊല്ലുന്ന കൂക്കിലിയോൻ സെറ്റ് ഒന്നുതന്നെ. രണ്ടിലും കൂദാശാനുഷ്ഠാനകനായ പുരോഹിതാ എന്നാണ് മൃത ദേഹത്തിന്റെ യാത്രപറച്ചിലിൽ ചൊല്ലുന്നത്. (തന്മൂലം കഹനൈത്താ ക്രമം പൂർണ്ണ ശെമ്മാശന്മാർക്കുപ യോഗിക്കാമെന്നു ചിന്തയിൽ എന്തോ പാകം പോരായ്മ കാണുന്നുണ്ട്. ശെമ്മാശന്മാരുടെ ജോലി കൂദാ ശാനുഷ്ഠാനമല്ലല്ലോ.) പട്ടംകൊടയുടെ വികാസ ചരിത്രത്തിൽ കശ്ശീശാപ്പട്ടം ഏറ്റ ഒരാൾ മേല്പ്പട്ട സ്ഥാനത്തേയ്ക്കു വിളിക്കപ്പെടുമ്പോൾ സുന്ത്രോണിയുടെ ശുശ്രൂഷയല്ലാതെ പട്ടം കൊടക്രമം ഉപയോ ഗിച്ചുകൂടെന്നും പട്ടക്കാരനാകാത്ത ശർവോയോ റമ്പാന് മെത്രാൻ പട്ടം കൊടുക്കുമ്പോഴേ സാക്ഷാൽ മെത്രാൻസ്ഥാനാഭിഷേകം നടത്താവൂ എന്നും കാണുന്നുണ്ട്. മേല്പ്പട്ട സ്ഥാനാർത്ഥി ആദ്യം ശെമ്മാശ നായും പിന്നീട് കശ്ശീശായായും പട്ടം കെട്ടപ്പെടണമെന്നും ഉള്ള കാനോൻ നിർദ്ദേശം ബാർ എബ്രായ കൂട്ടിച്ചേർത്ത വിശദീകരണമാണ്. തന്മൂലമാണ് ഒരേ ആളിന്റെ മേൽ 3 പട്ടം കൊടയിലും ഒരേ പാട്ടുകൾ ചൊല്ലി റൂശ്മ ചെയ്യുന്ന ആവർത്തനവും അമലോഗിയായോ ശൽമൂസായോ വായിക്കുന്ന ആവർത്ത നവും പട്ടം കൊടയിൽ വന്നു ചേർന്നത്. അതു മറ്റൊരു വിഷയമാണ്. മേല്പ്പട്ടക്കാരും പട്ടക്കാരും ഒരൊറ്റ സംഘമാണ്. നമ്മുടെ സഭാദിനപ്രതിജ്ഞകൾ നടക്കുമ്പോഴും ഭരണഘടനയിൽ ഇട വകതലത്തിൽ വിശ്വാസം, പട്ടത്വം, അച്ചടക്കം കൈകാര്യം ചെയ്യുന്ന ചുമതലയിലും പട്ടക്കാരുടെ സ്ഥാനം പുനർനിർണ്ണയിക്കേണ്ടത് ആവശ്യമാണ്. ‘മതോപദേശസാര’ങ്ങളുടെ ആദ്യകാലപ്പതിപ്പുക ളിൽ മേല്പ്പട്ടക്കാരും പട്ടക്കാരും ചേർന്ന സമ്മേളിക്കുന്ന ഒരു സുന്നഹദോസിനെപ്പറ്റി പരാമർശമുണ്ട്. അതും ഭരണഘടനയിൽ ഉപയോഗപ്പെടുത്തേണ്ടത് ആവശ്യമാണ്.

tNmZyw: \ap¡ D]ł bmKn-¡m-hp¶ ae-bm-fw ss__nÄ GXm-W?
AJnÂ hÀ¤ok, I«ne-¸phw

D¯cw: \½psS HutZymKnI ss__nÄ aqe-`m-j-bnÂ \n¶ `mKn-I-amtb hnhÀ¯\wsN¿-s¸«n«p-Åq. X·qew ss__nÄ skmssk-än-¡m-€psS hnhÀ¯\w A\p-hmZł¯msS \mw D]ł bmKn-¡p-¶p. It¯m-en¡m hnhÀ¯-\hpw ]T-\-¯n\ D]ł bmKn-¡mw. Gh³ tKen-t bm³ hmb-\ b¡ D]ł bmKn-¡p-¶X kpdn-bm\n hnhÀ¯\w Xs¶-bm-W. \½psS k`-bpsS HutZymKnI {KÙ-amb s] jo¯ ss__nÄ ]qÀ®-ambn hnhÀ¯\wsN¿p-hm³ hn]p-e-amb {iaw Bcw-`n-¨n«p--.

łNmZyw: taÂ¸«-¡m€³ inc-ÊnÂ ioe-apSn AWn-bp-Ibpw \o¡p-Ibpw sN¿p-¶-Xn-s\-¸än Fs´-¦nepw \nba-§Ä k`-bnÂ Dt-m?

D¯cw: enJnX \nba-§Â I-«nÃ. AenJnX ]mc¼-cy-ap--. Imkm-]o-em-k-IÄ aqSn-bn€n-¡pł¼mÄ ioe-apSn AWn-ª n€n-¡-Ww. I]ne-m-\, timi¸ XpS-§nb aqSn-IIÄ \o¡wsN¿pł¼mÄ ioe-apSn Cd¡n CS-Ww. [q]-¡pän hmgh, Gh³tKen-tbm³ hmb-\,{] kwKw Cu ka-b-§-fnÂ {XnXz-¯nsâ A\m-h€-Ww, hn`-P-\-¯nsâ A\m-h€-Ww F¶ \ne-I-fnÂ ioe-apSn Cd¡n CS-Ww. hn. IpÀ_m-\-bnepw, ]«ws Im-S-bn-epw, ]Ån IqZm-i-bnepw Cu XXzw ]cn-]m-en-¡-Wsa¶ ae-¦€-bpsS ae]m³ bqIm-ł\m³ amÀtkthd-ł bmk ]nXmh \nÀt±-in-¨n«p-Å-Xn-ł\-bmW Cu teJ-I³ ]mc¼-cysa¶ hnti-jn-¸n-¨n«p-Å-X.

tNmZyw: dqiam-IÄ ¡ Nne tae]«-¡mÀ Awi-hSn D]ł bmKn-¡p-¶nÃtÃm?
D¯cw: dqia sN¿pł¼mÄ t{XmtWm-knÂ \n¶ i àn{]m]n-¡p-¶-Xnsâ `mKambn CS-Xpss I t{XmtWm-knÂ sh¨n€n-¡-Wsa-¶p-Å X sshZn-IÀ¡ taÂ¸«-¡mÀ¡ s]mXp-hmb \nbaam-W. CS-Xpss I t{XmtWm-kns\ kÀ]i n-¨n€n-¡pł¼mÄ Awi hSn D]-tbmKn-¡ms\m-¡p-I-bnÃ. A XmW ]e taÂ¸«-¡mcpw dqia-I-fnÂ Awi-hSn D]ł bmKn-¡m-Xn€n-¡p-¶-X. ]-pw Ah-km-\s¯ bm{X-b-b-¸neÃmsX dqiam-IÄ ¡ Awi-hSn D]ł bmKn-¨n€p-¶nÃ. (A-hew_w: bpImł\m³ amÀtkthł bmk ]nXm-hnsâ A²ym-]-\w) sP. kn.

# സംശയനിവാരണം –ജെ.സി.

(1) ചില പള്ളികളിൽ നമസ്കാര മേശയിൽ
വി. വേദപുസ്തകം തുറന്നുവെച്ചിരിക്കുന്ന
തായി കാണുന്നു. അത് എന്തിനുവേ.ീയാ

ണ്?
(2) വി. കുമ്പസാരം കഴിഞ്ഞ് വി. കുർബ്ബാന അനുഭവിക്കുന്ന സമയത്ത് വി. കുർബ്ബാന കൊടുത്തുകഴിഞ്ഞതിനു ശേഷം വെള്ളം കൊടുക്കുന്നു. അത് എന്തിനുവേ.യാണ്?
*മീനാ ജോൺസ്, പുലിക്കോട്ടിൽ, കുന്നംകുളം*
(3) കുർബ്ബാന റമ്പാൻ എന്ന നമ്മൾ ഉപയോഗിക്കുന്ന പദങ്ങളുടെ പാശ്ചാത്യ സുറിയാനി imEquivalentl- എന്താണ്?
-പി. വി. ജോർജ്ജ്, ആലുവ.
(4) മലങ്കര എന്ന പദം എങ്ങനെയു.ായി?
(5) സിറിയൻ ക്രിസ്ത്യൻ എന്ന പദം എങ്ങനെയു.ായി?
-ഡോ. ടി. എ. കോശി, മംഗലാപുരം

**ഉത്തരങ്ങൾ :** (1) നമസ്കാരം കഴിഞ്ഞും, വി. കുർബ്ബാന കഴിഞ്ഞും ആളുകൾ ഏവൻഗേലിയോൻ മുത്തി പട്ടക്കാരുടെ കൈമുത്തുന്ന പാരമ്പര്യത്തിന്റെ ഭാഗമായാണ് മേശയിൽ ബൈബിൾ (നിവർത്തിയായാലും അല്ലെങ്കിലും) വെച്ചിട്ടുള്ളത്.
(2) കുർബ്ബാന അനുഭവിച്ചാൽ ചവച്ചിറക്കി അനുഭവിക്കുമ്പോൾ അതിന്റെ അംശങ്ങൾ വായിൽ പറ്റിപ്പിടിച്ചിരിക്കാതെ വരുവാനാണ് വെള്ളം കൊടുക്കുന്നത്. കൈയ്യിൽ വെള്ളം ഒഴിച്ചുകൊടുത്താൽ താഴെ പോകാൻ ഇടയു്.. ഇതുകൊ്. ചിലർ വായിൽ ഒഴിച്ചുകൊടുക്കുന്നു.
(3) കുർബോനോ എന്നാണ് പാശ്ചാത്യ സുറിയാനി പദം. റാബാൻ എന്ന വാക്കിന് ശ്രവണ സുഖത്തെ ഉദ്ദേശിച്ച് പകാരത്തിന്റെ അനുനാസികം ചേർത്തു.ാക്കിയ പദമാണ് റമ്പാൻ പ്രഭു, ഗുരു വലിയവൻ എന്നർത്ഥം.
(4) മലബാർ, മലങ്കര, മലയാളം, മലൈകര തുടങ്ങിയ പേരുകൾ ഭൂമിശാസ്ത്രപരമായ പ്രത്യേകതകളുടെ അടിസ്ഥാനത്തിൽ വിവിധ കാലങ്ങളിൽ കേരളത്തെ വിളിക്കാൻ ഉപയോഗിച്ച പേരുകളാണ്. മലകൾക്കു ഓരോ പ്രദേശത്തു വെവ്വേറെ പേരുകൾ ഉ.ല്ലോ. ആനമല, മച്ചാട്ട് മല, തുടങ്ങിയവ. അതുപോലെ മലയാറ്റൂർ മലയ്ക്ക് മാലുവാൻ മല എന്ന പേരു.ായിരുന്നുവോ? രാമായണത്തിൽ മാലുവാൻ എന്ന ഒരു പർവ്വതനിര പരാമർശിക്കുന്നു്..
മാലുവൻകര മലിയാൻകര ആയതാവാം. മാർത്തോമ്മാശ്ലീഹായുടെ ആഗമനവുമായി ആ സ്ഥലം ബന്ധപ്പെട്ടു എന്ന് സംശയിക്കുവാൻ സാഹചര്യത്തെളിവുകളൊന്നുമില്ല.
(5) സിറിയൻ ക്രിസ്ത്യൻസ് എന്ന പദത്തിന് സൂര്യനുമായി ബന്ധമു.ന്ന് തോന്നുന്നില്ല. സുറിയാനി ക്രിസ്ത്യാനി ഇംഗ്ലീഷാക്കിയതാണ് ആ വാക്ക്. സുറി

= AXXí Øm\-§Ä kzoIcn¨ Xn¿Xn-bmWí AXXí Øm\-§ fnse ko\nt bmdn«n \nÝ-bn-¡p-hm-\pÅ s]mXp am\ZWíUw{]mbs¯ ]cnK-Wn¨í AXXí Øm\-§ -fnse ko\nt bm-dn«n \nÝ-bn¨ ]Xnhpw k`-bnÂ Nne-t¸msg-¦nepw D-m-bn«p--í.

? ac-Wm-\-´cw PohnXw F§s\-bmWí? A´y \ymb-hn-[n-¡p-apt¼ acn¨ hcpsS B ßm-¡Ä F hnsS-bmWí?

ss j \n I ®md

= i cocw at®mSí tNÀ¶mepw B ßmhí k Ö o-ham-Wí. AXí \ymb hn-[n-t bmfw ]dpZo-k m-bnÂ Ø nXn-sN-¿pw. I Å \í IÀ¯mhí \Â Inb hmKíZm\w HmÀ ¡p-I .

? മണവാട്ടിയെ മൂടുപടം ധരിപ്പിക്കുമ്പോൾ മണവാളനെ അതിൽ പങ്കാളിയാക്കാമോ? ജോസഫ് തൃശ്ശൂർ

= വി. വിവാഹ കൂദാശയിലെ എല്ലാ കർമ്മങ്ങളും ക്രിയകളും ചെയ്യുന്നത് കാർമ്മികനായ വൈദികനാണ്. മോതിരമണിയിക്കൽ, കിരീടധാരണം തുടങ്ങിയവ വിവാഹ കൂദാശയിലെ ക്രിയകളും കർമ്മങ്ങളുമാണ്. കൂദാശയിലെ കാർമ്മികൻ ക്രിസ്തുവിന്റെ പ്രതീകമായ വൈദികനാണ്. തന്മൂലമാണ് ക്രിയകൾ വൈദികൻ ചെയ്യുന്നത്. സ്വന്തം ഇഷ്ടങ്ങളും വീക്ഷണങ്ങളും കൂദാശാനുഷ്ഠാനത്തിൽ പ്രയോഗിക്കുവാൻ വൈദികന് അനുവാദമില്ല. വി. കൂദാശകൾ വിശ്വാസപൂർവ്വം ഏൽപ്പിക്കപ്പെട്ട ദിവ്യകർമ്മങ്ങളാണ് മേൽപ്പട്ടക്കാരായാലും പട്ടക്കാരായാലും അതിൽ പാരമ്പര്യധ്വംസനം ഏകപക്ഷീയമായി നടത്തുവാൻ സഭ അനുവദിക്കുന്നില്ലെന്നാണ് ഈ ലേഖകന്റെ പക്ഷം.

? മെമ്രയുടെ തോപ്പിൽവെച്ച് അബ്രഹാം മൂന്ന് പേരെ സ്വീകരിക്കുകയുണ്ടായി. അതിനുശേഷം അവർ സോദോം ഗോമോറോയിലേക്കുപോയി. അപ്പോൾ സംഘത്തിൽ രണ്ടുപേർ മാത്രമേ ഉണ്ടായിരുന്നുള്ളു. മൂന്നാമത്തെ ആൾക്കു എന്തുസംഭവിച്ചു ? - അബ്രഹാം.കെ.ചേറു.

= ഉല്പത്തി 18-ാം അധ്യായത്തിലെ ഈ സംഭവങ്ങൾ ശ്രദ്ധിച്ചു നോക്കിയാൽ മനസ്സിലാവുന്നത് മൂന്നു പേരിൽ ഒരാൾ ദൈവവും (കർത്താവ് എന്ന് സംബോധന) മറ്റ് രണ്ടുപേർ മാലാഖമാരും ആണ്. കർത്താവ് അബ്രഹാമിന് പുത്രവാഗ്ദാനം നൽകി . പത്തുനീതിമാന്മമാർ ഉണ്ടെങ്കിൽ പട്ടണത്തെ നശിപ്പിക്കുകയില്ലെന്ന് വരവും നൽകി. അതുകഴിഞ്ഞ് കർത്താവ് അവിടം വിട്ടു പോയി (18:33) അതിനു ശേഷം രണ്ടു ദൂതന്മാർ സന്ധ്യക്കു സോദോമിൽ എത്തി (19 : 1)

? വൈദീകർക്ക് ഇടവകയിൽ അദ്ധ്യക്ഷസ്ഥാനമുണ്ടോ? -

ഫാ.കൊള്ളന്നൂർ

= ഉണ്ട്. വൈദീകർ അവർ അനുഷ്ഠിക്കുന്ന എല്ലാ കൂദാശകളിലും അദ്ധ്യക്ഷന്മാരാണ്. അവരുടെ അധികാരപരിധിയിൽപെടുന്ന എല്ലാ സഭായോഗങ്ങളിലും അവർ അദ്ധ്യക്ഷന്മാരാണ്. ആദിമസഭയുടെ ദേവലായ ക്രമികരണത്തിൽ മദ്ബഹായിലെ 13 ഇരിപ്പിടങ്ങൾ ക്രമീകരിച്ചത് സഭയിലെ അദ്ധ്യക്ഷസ്ഥാനികളായ എപ്പിസ്കോപ്പയെയും 12 കശ്ശീശന്മാരെയും ഉദ്ദേശിച്ചാണ്. ഈ 13 അദ്ധ്യക്ഷസ്ഥാനികൾ ഒന്നിച്ചുവെന്ന സങ്കൽപ്പത്തിലാണ് പട്ടക്കാർ *ഞങ്ങൾ* എന്നും പഴയ മലയാളത്തിലെ *നാം* എന്നും (രണ്ടിനും സുറിയാനിയിൽ ഹ്നാൻ-ഞങ്ങൾ എന്നാണ് ഉപയോഗിച്ചിരുന്നത്) പ്രസ്താവിക്കുന്നത്. അദ്ധ്യക്ഷന്മാരെ ഓർക്കുന്ന ഒന്നാം തുബ്ദേൻ സമയത്ത് പട്ടക്കാർ ചൊല്ലുന്ന രഹസ്യ പ്രാർത്ഥനയിൽ പുരോഹിതന്മാരെ ഓർക്കുന്നു. ശുശ്രൂഷകർ ചൊല്ലുന്ന ഒന്നാം തുബ്ദേനിലും പട്ടക്കാരെ ഓർത്തിരുന്നു. പട്ടക്കാരുടെ അദ്ധ്യക്ഷത നിശ്ചയമായും ഭദ്രാസന മെത്രാപ്പോലീത്തയുടെ അദ്ധ്യക്ഷതയ്ക്ക് വിധേയമാണ്. ഭദ്രാസന മെത്രാപ്പോലീത്തയുടെ അദ്ധ്യക്ഷത മലങ്കരമെത്രാപ്പോലീത്തയുടെ പരമോന്നത മേലദ്ധ്യക്ഷതയ്ക്കു വിധേയമായിരിക്കുന്നതുപോലെ. അവരവരുടെ ഹൂഫർക്കിയായിൽ(jurisdiction) ഇവരൊക്കെ അദ്ധ്യക്ഷസ്ഥാനികളാണ്. ഇതിനനുക്രമമായ നിലപാടുകളാണ് ഓർത്തഡോക്സ് സഭ അംഗീകരിച്ച കാനോനിലും ഭരണഘടനയിലുമുള്ളത്. ഭരണഘടനയിൽ കശ്ശീശയുടെ അദ്ധ്യക്ഷസ്ഥാനത്തെ പരിമിതപ്പെടുത്തുന്ന ചില പരാമർശങ്ങൾ ഉണ്ടെങ്കിലും വേദപുസ്തകത്തിലും കാനോനിലും അധിഷ്ഠിതമായ ആശയം തന്നെയാണ് ഭരണഘടന അതിന്റെ സമഗ്രദർശനത്തിൽ വെളിപ്പെടുത്തുന്നത്. വൈദികർക്കു അദ്ധ്യക്ഷസ്ഥാനമില്ലെന്ന് ചിലർ പറയുന്നതിന് സഭാപരമായ അടിസ്ഥാനമൊന്നുമില്ല.

? എം. ഒ. വിയുടെ കൂദാശാക്രമങ്ങളിലെ ഭവനശുദ്ധീകരണത്തപ്പറ്റി എന്താണ് അഭിപ്രായം? - ഫാ. കൊള്ളന്നൂർ?

= ഓർത്തഡോക്സ് സഭയുടെ പ്രസിദ്ധീകരണവകുപ്പ് ഒരു നാഥനില്ലാക്കളരിയാണെന്ന് പ്രഖ്യാപിച്ചുകൊണ്ടാണ് ഈ പുസ്തകം പുറത്തുവന്നിരിക്കുന്നത്. 1991 ൽ പ്രസിദ്ധീകൃതമായ ഈ രചന ഇപ്പോഴാണ് ശ്രദ്ധയിൽപ്പെട്ടത്. ഏതെങ്കിലും ഒരു പുസ്തകത്തിന്റെ പുതിയ പതിപ്പ് പുറത്തുവരുമ്പോൾ അതിന്റെ മുൻപതിപ്പുകൾ പ്രസിദ്ധീകരിക്കപ്പെട്ട വർഷം, പ്രസാധകന്റെ/ഗ്രന്ഥകർത്താവിന്റെ പേർ എന്നിവ ചേർക്കുന്നത് അത്യാവശ്യമാണ്. അതുപോലെ മുൻപതിപ്പുകളിൽ നിന്ന് പുതിയ പതിപ്പിൽ എന്തെങ്കിലും വ്യത്യാസങ്ങൾ വരുത്തുന്നപക്ഷം വ്യത്യാസങ്ങൾ എന്തെല്ലാമാണെന്നും വ്യത്യാസങ്ങൾ വരുത്തുവാൻ കാരണങ്ങൾ എന്താണെന്നും വ്യത്യാസങ്ങൾ വരുത്തുന്നതിന്റെ പ്രാമാണികത എന്തെന്നും പ്രസാധകക്കുറിപ്പിലോ മറ്റോ പ്രസ്താവിച്ചിരിക്കണം. ആരാധനയുടെ ചരിത്രം പഠിക്കുന്ന ഒരു ഗവേഷണ വിദ്യാർത്ഥിയെയോ സത്യാന്വേഷകനെയോ സഹായിക്കുവാൻ ഈ വിവരങ്ങൾ പുസ്തക പ്രസിദ്ധീരണക്കാർ ഓർക്കേണ്ടതാണ്.

കൂദാശാക്രമങ്ങളിൽ ഭവന ശുദ്ധീരണത്തിന്റെ ക്രമം വളരെ വ്യത്യാസങ്ങൾക്കു വിധേയമായിട്ടുണ്ടെങ്കിലും ആ വക വിവരങ്ങളൊന്നും പുസ്തകത്തിൽ കാണിക്കാതിരുന്നിട്ടുള്ളതിന് എം. ഒ. വി. എന്ത് ന്യായമാണ് പറയുക. പ്രധാന വ്യത്യാസം ആരംഭിക്കുന്നത് പ്രുമിയോനിൽ നിന്നാണ്. നമ്മുടെ എല്ലാ പ്രുമിയോനുകളിലും പ്രബോധനാംശമുണ്ടെങ്കിലും അവ ദൈവത്തെ സംബോധനചെയ്ത് നടത്തുന്ന പ്രാർത്ഥനകളിലൂടെ നടത്തുന്ന പ്രബോധനമാണ്. പ്രാർത്ഥന മുഖ്യവും പ്രബോധനം പരോക്ഷവും ആയിരിക്കുമെന്നർത്ഥം. ആ തത്വം ഈ പ്രുമിയോൻ -സെദ്റാകളിൽ തകർക്കപ്പെട്ടിരിക്കുന്നു. ഇവിടെ ദഹിപ്പിക്കുന്ന അഗ്നിയായ ദൈവം പ. ത്രിത്വത്തിന്റെ ദൃഷ്ടാന്തത്തിൽ തന്റെ സ്നേഹിതനായ അബ്രഹാമിന്റെ അടുത്തു ചെന്നു.... എന്നു മുതൽ അവന്റെ സമ്പാദ്യങ്ങൾ അനുഗ്രഹിക്കുകയും ചെയ്തു എന്നുവരെയുള്ള ഭാഗങ്ങൾക്കു പ്രാർത്ഥനയുടെ ശൈലിയില്ല. അവിടെ പ്രാർത്ഥനകളെ കേൾക്കുന്ന ദൈവം തേർഡ് പേഴ്സണൻ ആണ്. സെദ്റയുടെ മുക്കാൽ ഭാഗവും ഈ പ്രസംഗമാണ്. ശുശ്രൂഷകൾക്കു നിയതമായ പ്രാർത്ഥന ക്രമങ്ങൾ ഇല്ലാത്ത പെന്തക്കോസ്ത് സഭക്കാരും മറ്റും വേദപുസ്തക സംഭവങ്ങൾ പ്രസംഗത്തിൽ സ്മരിക്കാറും ഉദ്ധരിക്കാറും ഉണ്ട്. നമ്മുടെ സെദ്റാ രചയിതാവിൽ ഈ വേർപാടു സഭക്കാരന്റെ സ്വാധീനമാണ് മുന്നിട്ടു നിൽക്കുന്നത്. ഈ മാറ്റം നിർദ്ദേശിച്ചതോ ആരാണെന്നറിവാൻ ഒരു മാർഗ്ഗവുമില്ല. മലങ്കരസഭ ആദ്യകാലം മുതലേ ഇത് ഉപയോഗിച്ചുവന്നതാണെന്നേ ഭാവിയിൽ മനസ്സിലാക്കാനൊക്കൂ. ഇതിന്റെ പിന്നിൽ പ്രവർത്തിച്ച തല ചെറുതാണെങ്കിലും തന്ത്രം വലുതാണെന്ന് സമ്മതിച്ചേ തീരൂ.

പ്രുമിയോൻ കഴിഞ്ഞു മുൻ പതിപ്പിലെ പാട്ട് എടുത്തുകളഞ്ഞ് പകരം രണ്ടാം വിവാഹത്തിന്റെ ഒരുഗാനം എടുത്തു ചേർത്തിട്ടുണ്ട്. ഭവനകൂദാശയിലുണ്ടായിരുന്ന തൽസ്ഥാത്തെ ഗാനം രണ്ടാം വിവാഹശുശ്രൂഷയിലേക്കും എടുത്തുമാറ്റി ചേർത്തിട്ടുണ്ട്. (ഈ മാറ്റക്കാര്യവും എങ്ങും വെളിപ്പെടുത്തിയിട്ടില്ല.) പാട്ടു കൊള്ളാം സന്ദർഭോചിതം തന്നെ. പുതിയ ഗാനങ്ങളോ ക്രമങ്ങളോ അവതരിപ്പിക്കുവാൻ നിർബന്ധമുള്ളവർ എന്തിന് മുൻക്രമം അനധികൃതമായി വ്യത്യാസപ്പെടുത്തുന്നു. മുൻക്രമം ചേർത്ത് ഈ സമയത്ത് ചെയ്യാവുന്ന മറ്റൊരു ഗാനം എന്ന് കുറിപ്പുകൊടുത്ത് പുതിയ ഗാനം ചേർക്കാമല്ലോ. ആവശ്യംപോലെ രണ്ടിലേതെങ്കിലും ഉപയോഗിക്കാമല്ലോ. പുതിയ ക്രമം ചേർക്കുമ്പോഴും രണ്ടുക്രമവും വേറെ വേറെ ചേർക്കാമല്ലോ. അതാണ് മാന്യമായ മാർഗ്ഗം. അവിടെ ക്രമങ്ങളുടെ ചരിത്രം സുവ്യക്തമാകും. കുർബ്ബാനയുടെ പ്രുമിയോനുകളും അന്നാഫുറാകളുമൊക്കെ വേറെ വേറെ ചേർക്കുകയും ഉപയോഗിക്കുന്നവർ ഇഷ്ടമുള്ളത് തെരഞ്ഞെടുക്കുകയും ചെയ്യുന്നുണ്ടല്ലോ. ആ സമ്പ്രദായം ഇനിയുള്ള പതിപ്പുകളിലെങ്കിലും സ്വീകരിക്കുവാനുള്ള ആർജ്ജവവും അച്ചടി മര്യാദകളും എം. ഒ. വി. പ്രസിദ്ധീകരണക്കാർ ഭാവിയിലെങ്കിലും സ്വീകരിക്കുമെന്ന് പ്രതീക്ഷിക്കുന്നു.

*വാഴ്വേറ്റബ്രഹാം* എന്നാരംഭിക്കുന്ന ഗാനം പടിഞ്ഞാറോട്ടു തിരിഞ്ഞു നടത്തുവാൻ ഉദ്ദേശിക്കപ്പെട്ടതാണെന്ന് ആ പാട്ടിന്റെ ഉള്ളടക്കം ശ്രദ്ധിച്ചാൽ ആർക്കും മനസ്സിലാകും. ഓരോ നിറുത്തുകളുടെയും ഒടുവിൽ തലമുറയാലിതു വാഴ്ത്തപ്പെടണം, രക്ഷകനേ വാഴ്ത്തപ്പെടുക തൃക്കയ്യാൽ, തൃക്കയ്യാൽ വാഴ്ത്തണമേ, ആ വരമാർന്നീടട്ടെ എന്നിങ്ങനെയുള്ള ഭാഗങ്ങളിൽ പട്ടക്കാരൻ ഭവനത്തെ വാഴ്ത്തണം. ആ നിർദ്ദേശം പുസ്തകത്തിൽ കൊടുത്തിട്ടില്ല. സുറിയാനിയിലെ നിറുത്തുകളിൽ രണ്ടുഭാഗത്ത് സ്ലീബാ അടയാളം കൊടുത്തിട്ടുണ്ട്. എന്താണ് എം. ഒ. വി പ്രസിദ്ധാരണക്കാർക്ക് ഇക്കാര്യത്തിൽ വിശദീകരിക്കുവാനുള്ളത്?

അച്ചടിപ്പിശകകുകൾ ആരാധനാക്രമത്തിൽ വരാതെ നോക്കേണ്ടതാണ്. ഈ പാട്ടിന്റെ ഒടുവിലത്തെ നിറുത്തിൽ ആ വരമാർന്നീടട്ടെ എന്നത് അച്ചടിപ്പിശകുമൂലം ആരവമാർന്നീടട്ടെ എന്ന് മാറിയിരിക്കുന്നു. എത്ര വൈദികർ ഈ അച്ചടിത്തെറ്റ് മനസ്സിലാക്കി തിരുത്തിച്ചൊല്ലും?

ഒടുവിൽ വെള്ളം വാഴ്ത്തുന്ന ഒരു പ്രാർത്ഥന കൂട്ടിച്ചേർത്തതായി കാണുന്നു. എന്തിനാണ് വെള്ളം ശുദ്ധീകരിക്കുന്നത്. കത്തീലാ ശുശ്രൂഷയിൽ തൈലത്തിന്മേൽ പ്രത്യകം വാഴ്വിന്റെ പ്രാർത്ഥനയില്ല. പകരം ഓരോ ശുശ്രൂഷയുടെയും ആരംഭിത്തിലെ ശുബഹോ (ത്രിത്വസ്തുതി) ചൊല്ലുമ്പോൾ തൈലത്തിന്മേൽ റൂശ്മാ ചെയ്യുന്നതേ ഉള്ളൂ. അതിന് പ്രത്യേക പ്രാർത്ഥനകളൊന്നുമില്ല. ഭവന വാഴ്വിൻ ഏവൻഗേലിയോൻ വായനയുടെ സമയത്ത് വെള്ളം പട്ടക്കാരന്റെ അഭിമുഖമായി ഉയർത്തി പിടിക്കുകയും വൈദികർ അതിനെ റൂശ്മാ ചെയ്യുകയും പതിവാണ്. അതിലും അപ്പുറം ഒരു പ്രത്യേക കാർമ്മിക വാക്യം ചൊല്ലിയുള്ള വാഴ്വ് വെള്ളത്തിന്മേൽ ആവശ്യമോ? ആ കാർമ്മിക വാക്യത്തിൽ തന്നെ *തളിപ്പായിത്തീരുവാൻതക്കവണ്ണം* എന്ന് കാണുന്നു. തളിപ്പ് ക്രിയാനാമമാണ്. *തളിപ്പാനുള്ള മാധ്യമമായിത്തീരുവാൻ* എന്നോ മറ്റോ വ്യത്യാസപ്പെടുത്തിയാലേ ആ പ്രയോഗം ഭാഷാപരമായി സാധുവാകൂ. പിന്നെ എന്തിനാണ് *തക്കവണ്ണം* എന്ന പദം? അർത്ഥരഹിതമായ ആ പ്രയോഗം ഭാഷാപ്രയോഗത്തിൽ കൃത്യതയോ വ്യക്തതയോ ഇല്ലാത്ത ഒരു *ഉപദേശി നിലവാരത്തെ* യാണ് കാണിക്കുന്നത്. ഈ നിലവാരമില്ലായ്മയുടെ ദുർഗ്ഗന്ധത്തെ എല്ലാവരും പേറി ആ ദുർഗ്ഗന്ധത്തെ സ്വന്തം ദേഹങ്ങളെ വാരിപ്പൂശണമെന്ന് ഒരു ആരാധനക്രമം ആഗ്രഹിക്കാമോ? *ചെറിയ മനുഷ്യരും വലിയ ലോകവും* എന്ന പ്രയോഗം പോലെ ചെറിയ തലകളും വലിയ ആരാധനകളും എന്ന് പുതിയൊരു പ്രയോഗം മനസ്സിൽ രൂപപ്പെട്ടുവരുന്നു.

ഈവക കാര്യങ്ങളിൽ ഉത്തരവാദിത്വം വഹിക്കുവാനുള്ള ധൈര്യക്കുറവുകൊണ്ടാണോ പ്രസാധക സംഘത്തിന്റെ കൺവീനറുടെയും അദ്ധ്യക്ഷന്റെയോ പേർ അതുമല്ലെങ്കിൽ പരിശോധകന്റെ പേർ പുസ്തകത്തിൽ ചേർക്കാത്തത്? ഒരു സഭയുടെ പ്രസിദ്ധീകരണ വേദിയല്ലേ? ആരാധനാ ക്രമങ്ങൾ പുറത്തിറക്കുമ്പോഴെങ്കിലും അല്പം ജാഗ്രതയും ഉത്തരവാദിത്വബോധവും സഭ പ്രതീക്ഷിക്കുന്നുവെന്ന് ഓർമ്മപ്പെടുത്തുവാൻ ഈ കുറിപ്പുകളിലൂടെ ശ്രദ്ധിച്ചുകൊള്ളട്ടെ.

**?** അവിവാഹിത വൈദികർക്കു സഭയിൽ പ്രത്യേക സീനിയോ
റിറ്റി ഉ.ോ?

**=** ഇല്ല. ചില മേൽപ്പട്ടക്കാർ അവിവാഹിത വൈദികർക്ക് മറ്റ് സീനിയർ വൈദികരേക്കാൾ സീനിയോറിട്ടി അനുവദിക്കുന്നത് സഭാപരമായ കാരണങ്ങളാലല്ല. വിവാഹിത വൈദികരിൽ തന്നെ ചില ജൂനിയർ വൈദികർക്ക് സീനിയോറിട്ടി അനുവദിക്കുന്നതും. താന്തോന്നിത്തത്തിന്റെയും മനോരോഗത്തിന്റെയും വിഷയങ്ങളാണ്. ഈയിടെ റമ്പാനായ ഒരു നിയുക്ത മെത്രാൻ സന്നിഹിതരായ സീനിയർ വൈദികരെ അവഗണിച്ച് പ്രാർത്ഥനകൾക്ക് നേതൃത്വം നൽകുന്നത് ക.ു. ഒരു കോറൂയോ ഒരു ഭവനത്തിന്റെ ശിലാ സ്ഥാപനം നടത്തുന്നതുപോലെ അനധികൃതമാണ്. റമ്പാൻ സ്ഥാനം സീനിയോറിട്ടിയിൽ യാതൊരു പരിഗണനയും അർഹിക്കുന്നില്ല. സഭ ഔദ്യോഗികമായി പ്രസിദ്ധീകരിച്ച വൈദിക ഡയറക്ടറിയിലും മറ്റും മെത്രാസനങ്ങളിലെ വൈദികരുടെ ബയോ ഡാറ്റ ചേർത്തപ്പോൾ ഒന്നാമത് റമ്പാന്മാർ ര.ാമത് കോർ എപ്പിസ്ക്കോപ്പന്മാർ എന്നീ ക്രമം ദീക്ഷിച്ചിട്ടു.്. റമ്പാൻ സ്ഥാനത്തിന് കൂടുതൽ സീനിയോറിട്ടി ഉ.ന്ന് തെറ്റിദ്ധരിക്കുവാൻ ഈ അകാനോനികമായ നടപടി കാരണമായിട്ടു.്. ഭ്രാന്ത് പിടിച്ചവനെ ചങ്ങലയ്ക്കിടാം. ചങ്ങലയ്ക്ക് ഭ്രാന്ത് പിടിച്ചാലോ?

**?** ചില വൈദികർ അംശവസ്ത്രങ്ങളുടെ ഭാഗമായി കുരിശുമാല ധരിക്കുന്നതും കുരിശു മുത്തിക്കുന്നതും ശരിയോ?

**=** പൂർണ്ണ ശെമ്മാശന്റെ സ്ഥാനചിഹ്നങ്ങളിലൊന്നായി കുരിശുമാല നല്കുവാനും കശ്ശീശായുടെ സ്ഥാനചിഹ്നങ്ങളിലൊന്നായി സ്ലീബായും നൽകുവാൻ പ്രാചീന സുറിയാനി കൈയ്യെഴുത്ത് ക്രമ ങ്ങളിൽ നിർദ്ദേശിച്ചിട്ടു.്. അനുഗ്രഹം നൽകുവാനാണ് കശ്ശീശായെ സഭ നിയമിക്കുന്നത്. അതു കൈകൊ.ായാലും (കത്തോലിക്കാ സഭയിൽ മേല്പട്ടക്കാരും മാർപാപ്പായും സ്ലീബാ കൊ.ല്ലകൈകൊ.ാണ് അനുഗ്രഹിക്കുന്നത്) പൗരസ്ത്യ പാരമ്പര്യത്തിൽകുരിശുകൊ.ും കൈ കൊ.ും അനുഗ്രഹിക്കാറു.്. അനുഗ്രഹം നൽകുവാൻ കൈ ആണോ സ്ലീബായാണോ ഉപയോഗിക്കുന്നത് എന്നത് പ്രശ്നമേ അല്ല. അനുഗ്രഹിക്കാനുള്ള നൽവരം ലഭിച്ച ആളാണോ അനുഗ്രഹിക്കുന്നത് എന്നതാണ് യഥാർത്ഥപ്രശ്നം. വൈദികർ കുരിശും കുരിശുമാലയും കൊ.ുനടക്കാത്തത് പ്രായോഗികവും സാമ്പത്തികവും ആയ കാരണങ്ങളാലാണ്..

ചോദ്യം : മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം. ഒ. സി. 1991 ൽ പ്രസിദ്ധീകരിച്ച് ഓർത്തഡോക്സ് സഭയുടെ ആരാധനയും അനുഷ്ഠാനങ്ങളും (ആബൂൻ ജോസഫ് പാക്കോമിയോസ് മെത്രാപ്പോലീത്ത എഴുതിയത്). എന്ന ലഘുഗ്രന്ഥത്തിന്റെ 57-ാം പുറത്ത് ഇപ്രകാരം കാണുന്നു.

**"**ശിലാസ്ഥാപനത്തിനുള്ള കല്ല് പ്രത്യേകമായി തയ്യാറാക്കി അതിന്റെ മദ്ധ്യത്തിൽ ഒരു ചെപ്പ് അടക്കംചെയ്യത്തക്കവണ്ണം ഒരു കുഴി ഉണ്ടാക്കണം. ആ കുഴിയിൽ ഒരു ചെപ്പിനകത്ത് കർത്താവിനെ പ്രതിനിധീകരിക്കുന്ന ഒരു സ്വർണ്ണ കുരിശും കർത്താവിന്റെ പന്ത്രണ്ടു ശ്ലീഹന്മാരെ പ്രതിനിധീകരിക്കുന്ന 12 കല്ലുകളും വെച്ച് അതിനു പുറമെ വിശ്വാസികളെ പ്രതിനിധീകരിക്കുന്ന കുന്തിരിക്കവും ഇട്ട് പരിശുദ്ധാത്മാവിന്റെ ആവസിപ്പും നിറവും കാണിയ്ക്കുന്ന വിശുദ്ധമൂറോൻ ഒഴിച്ച് അടച്ച് നേരത്തെ തയ്യാറാക്കപ്പെട്ട കല്ലിലുള്ള കുഴിയിൽ വെയ്ക്കുന്നു.**"**

ഈ അനുഷ്ഠാനത്തിന്റെ നടപടിക്രമത്തിൽ അപാകതയുണ്ടോ?

ഉത്തരം : അപാകതയുണ്ട്.

പള്ളിയുടെ കൂദാശാപരമായ ശിലാസ്ഥാപനത്തിൽ വലിയ കല്ല് ക്രിസ്തു എന്ന മൂലക്കല്ലിനെയാണ് അനുഷ്ഠാനപരമായി സൂചിപ്പിക്കുന്നത്. അതിൽ അപ്പോസ്തോലന്മാർക്കും, വിശ്വാസികൾക്കുമുള്ള പങ്ക് മൂലക്കല്ലിനോട് ചേർത്ത് പണിയപ്പെടുന്നു എന്നാണ്. മൂലക്കല്ല് ക്രിസ്തുവിന്റെ പ്രതീകമാകാനാണ് സ്വർണ്ണകുരിശും ദുഃഖവെള്ളിയാഴ്ചയിലെ കബറടക്കത്തിന്റെ കുന്തുരുക്കവും പഞ്ഞിയും അഭിഷേക തൈലവും ഒഴിച്ച് വെള്ളിച്ചെപ്പ് മൂലക്കല്ലിൽ സജ്ജീകരിച്ച കുഴിയിൽ വെയ്ക്കുന്നത്. അപ്പോഴേ അത് അനുഷ്ഠാനപരമായി ക്രിസ്തുവിനെ സൂചിപ്പിക്കുന്ന മൂലക്കല്ലാകുന്നുള്ളു.

അപ്പോസ്തോലന്മാരെ പ്രതീകവൽക്കരിക്കുന്ന പന്ത്രണ്ട് കല്ലുകൾ ചെപ്പിനകത്ത് വെയ്ക്കാനുള്ളവയല്ല. മൂലക്കല്ലിനോടൊത്ത് പുറത്ത് ചേർത്തുവെയ്ക്കാനുള്ളവയാണ്. അവയുടെ പുറത്ത് കുരിശടയാളം കൊത്തുകയും മൂറോൻ കൊണ്ട് ത്രിത്വനാമത്തിൽ മുദ്രയിടുകയും ചെയ്തിട്ടാണ് സ്ഥാപിക്കേണ്ടത്. ഈ പന്ത്രണ്ട് കല്ലുകൾ ദേവാലയത്തിന്റെ വിവിധ ഭാഗങ്ങളിൽ സ്ഥാപിക്കാം.

പ. ഔഗേൻ ബാവ വിവർത്തനം ചെയ്ത പള്ളികൂദാശയുടെ ക്രമത്തിൽ ശ്ലീഹാമാരുടെ പ്രതീകമായ 12 കല്ലുകൾ സ്ഥാപിക്കാവുന്ന സ്ഥാനങ്ങൾ അക്കമിട്ട് കാണിച്ചിട്ടുണ്ട്.

മലങ്കരയുടെ മഹാമല്പാനായ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്ത ശുശ്രൂഷാ സംവിധാനത്തിൽ എഴുതിയിട്ടുള്ളത് കാണുക. ശിലാസ്ഥാപനത്തിനായി കരുതേണ്ട കാര്യങ്ങൾ.

1. ഏകദേശം 6 ഇഞ്ച് സമചതുരവും ഘനവുമുള്ള ഒരു കരിങ്കല്ല് അതിന്റെ മദ്ധ്യത്തിൽ ഒരു വെള്ളിച്ചെപ്പ് വെയ്ക്കാവുന്ന കുഴിയും വേണം.
2. ...............
3. ഒരിഞ്ചോ അര ഇഞ്ചോ നീളമുള്ള 12 ചെറിയ കല്ലുകൾ അവ ഓരോന്നിന്റേയും വശത്ത് കുരിശടയാളം കൊത്തിയിരിക്കണം.
4. വലിയ കല്ലും ചെറിയ കല്ലുകളും വെയ്ക്കാവുന്ന ഒരു കുഴി. ഇത് ത്രോണോസിന്റെ അടിയിലോ മുകളിലോ ചെയ്യാം.

ചെറിയ കല്ലുകൾ വലിയ കല്ലിനോടു കൂടിത്തന്നെയോ അല്ലാത്തപക്ഷം പള്ളിയിൽ 12 സ്ഥലങ്ങളിലായിട്ടോ സ്ഥാപിക്കാം.

5. ..................
6. ....................
7. ശുശ്രൂഷയുടെ വിവരം

മേൽപ്പട്ടക്കാരൻ സ്ഥാനവസ്ത്രങ്ങൾ ധരിച്ച ശേഷം വലിയകല്ലും ചെറിയ കല്ലുകളും നേരത്തെ കഴുകി വൃത്തിയാക്കി ത്രോണോസിൽ സജ്ജീകരിക്കുന്നു. ചെപ്പിനകത്ത് ചെറിയ സ്വർണ്ണ കുരിശും അതിനു മീതെ കുന്തിരിക്കവും (ദുഃഖ വെള്ളിയാഴ്ച കബറടക്കത്തിന്റെ കുന്തിരിക്കം ഉണ്ടെങ്കിൽ) ഇട്ടിട്ട് വി. മൂറോൻ ഒഴിക്കണം. അൽപ്പം പഞ്ഞികൂടെ ചേർത്തുവെച്ച് അടച്ച് കല്ലിനരികെ വെയ്ക്കുന്നു ........... ആദ്യമായി സ്ലൂസോ, 51-ാം മസ്മൂർ എന്നിയോനോ പ്രുമിയോൻ, കോലോകൾ, വായനകൾ, ഏവൻഗേലിയോൻ മുതലായവ കഴിഞ്ഞ് കല്ലിന്മേലുള്ള പ്രാർത്ഥന വലിയ കല്ലിനെയും ചെറിയ കല്ലുകളെയും മൂറോൻ കൊണ്ട് ത്രിത്വനാമത്തിൽ വരച്ചു കൊണ്ടുള്ള പ്രാർത്ഥനയും നടത്തുന്നു. പിന്നെ ചെപ്പെടുത്തു കല്ലിനകത്ത് വെയ്ക്കുന്നു. ചെറിയ കല്ലുകൾ അതിനോടു കൂടിയോ അവ ഇടുവാൻ വേറെ സ്ഥലങ്ങൾ കരുതിയിട്ടുണ്ടെങ്കിൽ അവ അവിടെയോ സ്ഥാപിക്കാം.

ശുശ്രൂഷാ സംവിധാനം ആദ്യപതിപ്പ് 210 212 ഇതാണ് ശിലാസ്ഥാപന ശുശ്രൂഷയുടെ അനുഷ്ഠാനവും നടപടികളും. ചെറിയകല്ലുകൾ കുരിശു കൊത്താതെയും ത്രിത്വനാമത്തിൽ മുദ്രണം ചെയ്യാതെയും ഉപയോഗിക്കുന്നതും ചെപ്പിനകത്ത് സ്ഥാപിക്കുന്നതും അനുഷ്ഠാന പരമായ അപാകതയാണ്.

കല്ലിനെ ശോശപ്പ ഇട്ട് മൂടി അലങ്കരിക്കുന്നതുകൊണ്ടോ മേൽപ്പട്ടക്കാരന്റെ ഇരുവശങ്ങളിലുമായി അംശവസ്ത്രങ്ങൾ ധരിച്ച് രണ്ട് കശീശന്മാരെ അലങ്കാരമായി (അതോ അലങ്കോലമായോ?) നിർത്തുന്നതുകൊണ്ടോ ഈ അപാകതയെ ന്യായീകരിക്കാനാവില്ല. ഏതെങ്കിലും പിതാക്കന്മാർ അശ്രദ്ധമൂലം ഈ അപാകത തുടർന്ന് വരുന്നുണ്ടെങ്കിൽ അവർ ഔഗേൻ ബാവായും യൂഹാനോൻ മാർ സേവറിയോസ് മെത്രാപോലീത്തായും നൽകുന്ന നിർദ്ദേശങ്ങൾ അനുസരിച്ച് അപാകതകൾ നികത്തുകയാണ് വേണ്ടത്.

tamÀ F ¶pw amÀ F ¶pap Å sshhn-[ys ¯ -¸ än F ´ m-W-`n-[ ] m b w?
^m. s I m Å -¶ qÀ.

= I À ¯ mhn, \mY ³ , b Pam-\ ³ F s ¶ ms ¡ A À ° ap Å samdnt b m F ¶ k pdn-b m \ n ] Z-¯ nÂ \n ¶ mWv Cu ] Zw D - m-I p-¶ Xv. tamÀ F ¶ v Xs ¶ -b mWv k pdn-b m-\ n-b nÂ F gp-Xp-¶ Xv. F ¶ mÂ ] cn-`m-j -I s f k zo I cn-¡ p-¶ Xv c - pXc-¯ nem-Wv. XÂ k aam-b n«pw XÂ `-h-am-b n«pw. (A \y-`m-j -b nse ] Z-§ s f A tX-] Sn `m j -b n-te ¡ p k zo I cn-¡ p-t¼mÄ XÂ k aw. ae-b mf `m j -b psS ss i en s ¡ m ¯ t `Z-K-Xn-I Ä h cp ¯ n k zo I cn-¡ p-t¼mÄ XÂ `-hw). tamÀ F ¶ cq ] w XÂ k aw. A XnÂ sXsäm-¶ pamÃ. F ¶ mÂ ] e k pdn-b m \ n ] Z-§ -s f b pw \mw k zo I cn-¨ n«p-Å Xv XÂ `-h-am-b n«m-Wv. Nne DZm-l c-W-§ Ä I mWp-I .

| k pdn-b m-\ n-b nÂ | ae-b m-f-¯ nÂ | k pdn-b m-\ n-b nÂ | ae-b m-f-¯ nÂ |
|---|---|---|---|
| Éot _m | Éo _m | I mt i m | I m i |
| aZv _ t I m | aZv _ I m | amemt Jm | amemJ |
| I ywt Xm | I ywXm | am½qZot k m | am½qZo k |
| Du i mt \m | Du i m \ | I qZmt i m | I qZm i |
| av i ot I m | a i n I m | s k m I sZm | k I Zm |
| kv ¡ ot ^m | kv ¡ o ^ m | s I m I t \m | I I \m |
| Çot I m | Ço I m | av s i av t i mt \m | s i ½m-i ³ |
| \v _ ot b m | \n _ n | a{ ] n-b mt \m | a{ ] n-b m \ |
| t I mt k m | I m k | I mt Xm-en t ¡ m | I mt Xm-e n ¡ |
| I ot ^m | I o ^ | b q I m-t \m ³ | t b m I -¶ m ³ |
| s I m I -\qt k m | | I I -\q k m | b ÂtZm | b ÂZm |

amÀ F ¶ v ] pÃmw-Kcq-] -¯ nÂ aÀXv F ¶ v k {Xo-em-Kcq-] -¯ nepw D ] -t b m-Kn-¡ p-¶ Xv i cn-b m b { ] t b m-Kw Xs ¶ -b m-Wv.

? ] Å n-b psS Øn c I qZm-i s b aqtdm³ I qZm i F ¶ v hnt i -j n-¸ n-¡ mtam?
þ ^m. കൊള്ളന്നൂർ

= സ്ഥിരകൂദാശ, താൽക്കാലിക കൂദാശ എന്നിങ്ങനെ പള്ളി കൂദാശക്കു രണ്ടു ക്രമങ്ങളില്ല. ഒരു ക്രമമേ ഉള്ളൂ. അത് സ്ഥിരകൂദാശയുടെ ക്രമമാണ്. സ്ഥിരകൂദാശക്ക് പള്ളി സജ്ജമാകാതിരിക്കുകയും പള്ളിയിൽ കുർബ്ബാന അർപ്പിക്കേണ്ടുന്ന ആവശ്യം വരികയും ചെയ്താൽ പള്ളി കൂദാശയുടെ ക്രമത്തിൽ നിന്ന് ചില പ്രാർത്ഥനകളും ഗാനങ്ങളും ഉപയോഗിച്ച് കൂദാശ ചെയ്യാറുണ്ട്. തൽക്കാല കൂദാശ എന്ന് സാധാരണ പറയുന്നത് ഇതിനെയാണ്. സാക്ഷാൽ പള്ളി കൂദാശയിൽ വി. മൂറോൻ അഭിഷേക തൈലമായി ഉപയോഗിക്കുന്നു. തബിലൈത്തായുടെ കൂദാശയിലും മൂറോൻ അഭിഷേകവും മുദ്രണവും ഉണ്ട്. ആ ശുശ്രൂഷയിലും പള്ളി കൂദാശയുടെ ക്രമം തന്നെയാണ് ഉപയോഗിക്കുന്നത്. എന്നാലും അവയെ തബിലൈത്ത കൂദാശയെന്നും പള്ളി കൂദാശയെന്നും അല്ലാതെ മൂറോൻ കൂദാശയെന്ന വിശേഷണം ഉപയോഗിക്കാറില്ല. കൂദാശ ചെയ്യപ്പെടുന്ന വസ്തുവിനോട് ചേർന്നാണ് കൂദാശ എന്ന പദം സുറിയാനി ഭാഷയിൽ ഉപയോഗിക്കുന്നത്. പള്ളി കൂദാശ, തബിലൈത്ത കൂദാശ, ഭവന കൂദാശ (കൂദൊശ് ഈത്തോ, കൂദൊശ് തബിലൈത്ത, കൂദൊശ് ബൈത്തോ എന്നീ പ്രയോഗങ്ങൾ കാണുക). മൂറോൻ തൈലം ശുദ്ധീകരിക്കുന്ന ശുശ്രൂഷയെയാണ് മൂറോൻ കൂദാശ എന്ന് പറയുക. സുറിയാനിയിൽ കൂദൊശ് മൂറോൻ എന്ന് പറയും. മാമ്മോദീസായ്ക്കും തൈലാഭിഷേകത്തിനു മുമ്പ് സൈത്ത് ശുദ്ധീകരണ ശുശ്രൂഷയെ കൂദൊശ് മെശഹോ എന്നാണ് സുറിയാനിയിൽ പറയുക. പള്ളി ശുദ്ധീകരിക്കുമ്പോൾ പള്ളി കൂദാശ, ഭവനം ശുദ്ധീകരിക്കുമ്പോൾ ഭവന കൂദാശ, തൈലം ശുദ്ധീകരിക്കുമ്പോൾ തൈലം കൂദാശ എന്നിങ്ങനെയാണ് പ്രയോഗങ്ങൾ. പള്ളി കൂദാശയിൽ വി. മൂറോൻ ഉപയോഗിക്കുന്നു എന്ന ന്യായം പള്ളി കൂദാശയെ മൂറോൻ കൂദാശയെന്ന് വിശേഷിപ്പിക്കുവാൻ പ്രമാണമാകുന്നില്ല. വി. മൂറോൻകൊണ്ട് അഭിഷേകം ചെയ്യുന്ന മാമ്മോദീസായെ മൂറോൻ കൂദാശ എന്ന് വിശേഷിപ്പിക്കാറില്ലല്ലോ. പള്ളി കൂദാശയെ മൂറോൻ കൂദാശയെന്ന് പറയുന്ന പതിവ് സഭയുടെ ചില ഭാഗങ്ങളിൽ ആവിർഭവിച്ചിട്ട് മൂന്ന് പതിറ്റാണ്ടിലേറെ ആയിട്ടില്ല. പള്ളി കൂദാശ എന്നാണ് സാധുവായ പ്രയോഗം. താൽക്കാലിക കൂദാശയിൽ നിന്ന് സ്ഥിരകൂദാശയെ തിരിച്ചറിയാൻ വേണ്ടിയാണ് പള്ളിയുടെ സ്ഥിരകൂദാശയെ മൂറോൻ കൂദാശയെന്ന് പറയുന്നതെങ്കിലും അത് അസാധുവായ പദപ്രയോഗമാണ്. സാധാരണങ്ങളിൽ അത് അനുവദിക്കാമെങ്കിലും ലിഖിത ഭാഷയിൽ ആ പ്രയോഗം ഒഴിവാക്കുക തന്നെ വേണം. അല്ലാത്ത പക്ഷം പള്ളി കൂദാശയും മൂറോൻകൂദാശയും ഒന്നാണെന്നും ഒരു ക്രമമാണെന്നും അറിവില്ലാത്തവർ എഴുതിത്തുടങ്ങും. സഭയിലെ പല പദപ്രയോഗങ്ങളും ഇപ്രകാരം നിരോധിക്കാത്തതുകൊണ്ട് പലപ്പോഴും അവ നവീനമായ വിശ്വാസ വ്യാഖ്യാനങ്ങൾക്ക് ഇടനൽകിയിട്ടുണ്ട്.

? സ്നാനാർത്ഥി മാമ്മോദീസായിൽ പൗരോഹിത്യം സ്വീകരിക്കുന്നുണ്ടോ?

= ഇല്ല. പരിശുദ്ധാത്മാവിനെ പകരാനുള്ള നൽവരമാണ് പൗരോഹിത്യം. മാമ്മോദീസായിൽ പ.ആത്മാവിനെ പ്രാപിക്കുന്നുവെങ്കിലും പകരാനുള്ള നൽവരം നൽകുന്നില്ല. പ.റൂഹായെ വിതരണം ചെയ്യാനുള്ള നൽവരത്തിനായുള്ള പരിശുദ്ധാത്മ വിളിയുടെ പ്രാർത്ഥന സഭ നടത്തുന്നത് പട്ടംകൊടയിൽ മാത്രമാണ്. രക്ഷയുടെ ഭണ്ഡാരത്തിൽ നിന്ന് രക്ഷാമാർഗ്ഗങ്ങൾ സ്വീകരിക്കാനുള്ള നൽവരം മാമ്മോദീസായിലും രക്ഷാമാർഗ്ഗങ്ങൾ വിതരണം ചെയ്യാനുള്ള നൽവരം പൗരോഹിത്യകൂദാശയിലും നൽകുന്നു. അഭിഷേകം വഴി അഹറോനെ പൗരോഹിത്യം നൽകുന്നതിന്റെ പാട്ടുകൾ മാമ്മോദീസായുടെ ക്രമത്തിൽ 1876 ൽ പത്രോസ് തൃതീയൻ ബാവ കൂട്ടിച്ചേർത്തതാണ്. സാക്ഷാൽ കൂദാശക്രമത്തിൽ അത് ഉണ്ടായിരുന്നില്ല. ശുശ്രൂഷാക്രമങ്ങളിൽ കൂട്ടിച്ചേർക്കലുകൾ പലപ്പോഴും ഉണ്ടായിട്ടുണ്ട്. യൽദോ, സ്വർഗ്ഗാരോഹണം,ഇടവകപെരുന്നാളുകളിലെ സ്ലീബാഘോഷം, വിവാഹകൂദാശയിലെ മൂടുപടം ധരിപ്പിക്കുമ്പോൾ ചൊല്ലുന്ന പാട്ട്, പട്ടംകൊടയിൽ പരിശുദ്ധാത്മാഭിഷേക സമയത്ത് ചൊല്ലിവരുന്ന (പരിശുദ്ധൻ റൂഹാ വന്നെത്തി ആത്മശരീരക്കറകൾ മായിക്കേണം എന്നർത്ഥം വരുന്നത്) ഗാനം, ഭവനകൂദാശയിൽ വെള്ളത്തിൻമേലുള്ള പ്രാർത്ഥന തുടങ്ങിയവ ഉദാഹരണം. ഇതൊക്കെ കൂട്ടിച്ചേർക്കുന്നവർ അക്കാര്യങ്ങൾ പുസ്തകങ്ങളിൽ വിശദമാക്കാറില്ലെന്നത് ആരാധനാ സാഹിത്യത്തോട് അവർ ചെയ്യുന്ന അക്ഷന്തവ്യമായ അപരാധം തന്നെയാണ്. (മാറ്റങ്ങൾ വരുത്തിയ പ്രമാണികൾ അതിന്റെ സാംഗത്യം, തിയ്യതി ഇവ കുറിപ്പായിട്ടെങ്കിലും ചേർക്കേണ്ടതല്ലേ?)

☞

☞

☞

☞

☞

## ആരാധനാവേദി

ചോദ്യം . വിവിധവൈദികസ്ഥാനികൾക്ക് പട്ടം കൊടശുശ്രൂഷയിൽ സ്ഥാനിക ചിഹ്നങ്ങൾ നൽകുവാൻ ഓർത്തഡോക്സ് സഭയിൽ വ്യവസ്ഥയുണ്ടോ?

ഫാ.ഗീവറുഗീസ് കൊള്ളന്നൂർ, സിക്രട്ടറി, കുന്നംകുളം ഭദ്രാസന വൈദികസമിതി

ഉത്തരം: എല്ലാ വൈദിക സ്ഥാനങ്ങൾക്കും ഉചിതമായ സ്ഥാനിക ചിഹ്നങ്ങൾ സ്ഥാനദാന ശുശ്രൂഷയിൽ നൽകുവാൻ പൂർവ്വീകപട്ടംകൊടക്രമങ്ങളിൽ നിർദ്ദേശിച്ചിട്ടുണ്ട്. മലങ്കരസഭ പരിശുദ്ധൻ എന്ന് പ്രഖ്യാപിച്ച പ.യെൽദൊ മാർ ബസ്സേലിയോസ് മപ്രിയാന ഉപയോഗിച്ച ക്രമവും പത്രോസ് ബാവായുടെ വരവിന് മുമ്പ് മലങ്കരയിൽ പകർത്തിയ ക്രമവും പരിശോധിച്ചാണ് ഈ കുറിപ്പെഴുതുന്നത്. പട്ടംകൊടക്രമത്തിലെ മറ്റു പല നിർദ്ദേശങ്ങളും എന്ന പോലെ ഈ നിർദ്ദേശവും തികഞ്ഞ ഉദാസീനതയോടെയാണ് നിർവ്വഹിച്ചിട്ടുള്ളത്. വിവിധ സ്ഥാനങ്ങളും അവയുടെ സ്ഥാനചിഹ്നങ്ങളും താഴെ ചേർക്കുന്നു.

1.മ്സമ്രോനോ

ഈ സംഘത്തിന്റെ ജോലി ഗാനാലാപനമാണ്. സഭയുടെ ഔദ്യോഗിക ചിട്ടയിൽ ഗാനങ്ങൾ പാടുവാൻ ഇവർ അഭ്യസിച്ചിരിക്കണം. ഇവർക്കു മദ്ബഹായിൽ സ്ഥാനമില്ല. അഴിക്കകത്തായിരിക്കണം അവരുടെ സ്ഥാനം. സഭയിൽ എത്ര ഉയർന്ന സ്ഥാനി സന്നിഹിതനായിരിക്കുമ്പോഴും പാട്ടു പാടുന്ന ജോലി ഇവരുടേതാണ്.(ചിലർ ധരിച്ചിരിക്കുന്നതു പോലെ സന്നിഹിതനായ ഉയർന്നസ്ഥാനിയ്ക്കോ മൂപ്പ് സ്ഥാനിയ്ക്കോ ഗാനാലാപനങ്ങൾക്കു നേതൃത്വം വഹിക്കുന്നതിൽ പങ്കൊന്നുമില്ല. അത് സമ്രോനെ സ്ഥാനികളുടെ ചുമതലയാണ്. അവർ അക്കാര്യത്തിൽ പരിശീലനം നേടിയവരുമാണ്. അവരുടെ അഭാവത്തിൽ സഭയുടെ ചിട്ടപ്പെടുത്തിയ സംഗീതസംവിധാനം അറിയുന്നവരാണ് പാട്ടുകൾക്ക് നേതൃത്വം നൽകേണ്ടത്. മേൽപ്പട്ടക്കാരനോ മൂപ്പ് സ്ഥാനിയോ ആണെന്ന ധാർഷ്ട്യത്തിൽ ഔദ്യോഗികമായരാഗ സംവിധാനക്രമം അറിയാത്തവർ ആരാധനയിലെ ഗാനങ്ങൾക്കു തന്നിഷ്ടമായി നേതൃത്വം നൽകുവാൻ ശ്രമിച്ചാൽ അതിനെ സഭയുടെ ആരാധനസംവിധാനക്രമത്തോടുള്ള അവഗണനയും പുച്ഛവുമായിട്ടേ

കാണാനാവൂ) മ്സമ്രോനോയ്ക്കു പട്ടംകൊടയിൽ സ്ഥാനികചിഹ്നമായി നൽകാൻ നിർദ്ദേശിച്ചിട്ടുള്ളത് സങ്കീർത്തനപുസ്തകമാണ്.

ഇവർ പട്ടം കൊടയിൽ നൽവരമൊന്നും പ്രാപിക്കുന്നില്ല. തന്മൂലം പട്ടംകൊടയുടെ ഒരു ഘട്ടത്തിലും മുട്ടുകുത്തി നിൽക്കേണ്ട ആവശ്യമില്ല. ഇവർക്കു തൊപ്പിയോ ശുശ്രൂഷാകുപ്പായമോ ഒന്നും നൽകേണ്ടതില്ല. വ്യത്യസ്തത തിരിച്ചറിയുവാൻ യൂണിഫോമായി കറുത്തകുപ്പായമോ മറ്റോ നൽകുന്നു. പടിഞ്ഞാറൻ പാരമ്പര്യത്തിൽ ഇവർക്കു ചുവപ്പ് ളോഹ നൽകാറുണ്ട്. ശുശ്രൂഷവേളയിൽ മാത്രം അതു പയോഗിക്കും. ഇപ്പോൾ മ്സമ്രോൻമാരെ പട്ടം കൊടുക്കുന്നതായി കാണാറില്ല. ഈ സ്ഥാനം സഭയിൽ പുനർജ്ജീവിപ്പിക്കേണ്ടതാണ്. സഭയുടെ രാഗങ്ങൾ അഭ്യസിച്ച ഏതാനും പേർ (ഒരു ഡസൻ ആയിക്കൊള്ളട്ടെ, ആണും പെണ്ണും ഉൾപ്പടെ)ആയുഷ്ക്കാലം മുഴുവൻ ആരാധനയിലെ പാട്ടുകാരായി നിയമിതരാകാത്തത് നമ്മുടെ പള്ളികളിലെ ആരാധനകൾ അസുന്ദരമാക്കാൻ വലിയൊരളവിൽ കാരണമാകുന്നുണ്ട്. ആചാര്യസ്ഥാനമല്ലാത്തതിനാൽ ഈ സ്ഥാനം നൽകുവാൻ കോറെപ്പിസ്ക്കോപ്പന്മാരെയും പ്രത്യേകം പരിശീലനം നേടിയ അറിവുള്ള വൈദികരെയും ചുമതലപ്പെടുത്താവുന്നതാണ്. (തുടരും)

ബാറെക്മോർ – ചോദ്യങ്ങൾ

**ചോദ്യം 1.**

മാമ്മൂദീസാ തൊട്ടിയിലെ വെള്ളത്തിൽ മൂറോൻ ചേർക്കുമ്പോൾ ബാറെക്മോർ എന്നതിന് പകരം 'ഹാലേലൂയ്യാ' എന്ന് ചൊല്ലുന്നത് എന്തുകൊണ്ടാണ്?. മൂറോൻ മുദ്രണത്തിൽ ബാറെക്മോർ ഉപയോഗിക്കുന്നുമുണ്ട്. കാരണം വ്യക്തമാക്കാമോ?

**ഉത്തരം:**

രണ്ടുതരത്തിൽ ഈ ചോദ്യത്തോട് പ്രതികരിക്കാം.

1. ആദ്യത്തേത് മുദ്രണമല്ല. ത്രിത്വ പരാമർശവുമല്ല. മിശ്രണം മാത്രം. തന്മൂലം ആഘോഷണവാക്യമായ 'ഹാലേലൂയ്യാ' പാടുന്നു.പള്ളിക്കൂദാശയിലും മൂറോൻ ഹാലേലൂയ്യാ ചൊല്ലി ആഘോഷിക്കുന്നതും മൂന്ന് വാക്യങ്ങളുടെ ഒടുവിൽ ഹാലേലൂയ്യാ ചൊല്ലി ത്രോണോസുകളെയും തബിലൈത്താകളെയും അഭിഷേചിക്കുന്നതും (സ്ലീബാ ഭാഷയിൽ) ഓർക്കുക. വീണ്ടും മൂറോൻ അഭിഷേകം ചെയ്ത ഭാഗങ്ങളിൽ ത്രിത്വനാമത്തിൽ മുദ്രയിടുമ്പോൾ 'ബാറെക്മോർ' പറയുന്നതും ശ്രദ്ധേയം.

പൊതുവേ പറഞ്ഞാൽ ത്രിത്വ നാമം ചൊല്ലി മുദ്രയിടുമ്പോൾ 'ബാറെക്മോർ' ഉപയോഗിക്കുന്നു. വി.കുർബ്ബാനയിൽ അപ്പവീഞ്ഞുകളുടെമേൽ നടത്തുന്ന മുദ്രണം ത്രിത്വനാമത്തിലല്ല. തന്മൂലമാകാം 'ബാറെക്മോർ' അനിവാര്യമല്ലാതായത്.

2. മാമ്മൂദീസാ നടത്തുവാൻ പട്ടക്കാരെ ലഭ്യമല്ലാതിരുന്ന കാലത്താവാം. ശെമ്മാശന്മാരെ മാമ്മൂദീസാ നടത്തുവാൻ കാനോനാകളിൽ അനുവാദമുണ്ടായത്. അവർക്ക് ആവശ്യമായ കൈവെപ്പ് ഇല്ലാത്തതുമൂലം പകരം കൈവെപ്പിന്റെ പ്രതീകമായ മൂറോൻ ഉപയോഗിക്കുവാൻ അവരെ നിയോഗിച്ചത് മൂലമാകാം മാമ്മൂദിസായിൽ മൂറോൻ ആവശ്യമായി വന്നത്. പിന്നീട് പട്ടക്കാർ ലഭ്യമായപ്പോഴും ആ പതിവ് തുടർന്നുവന്നതാകാം. പരിശുദ്ധാത്മാവാസത്തിനായുള്ള പ്രാർത്ഥനകളും ക്രിയകളും കൈവെപ്പും വി.കുർബ്ബാനയിലെ പോലെ വി.മാമ്മൂദീസായിലും വേറെ സമയത്താണ്. അക്കാര്യം ശെമ്മാശൻ കുർബ്ബാനയിലെന്നപോലെ മാമ്മൂദീസായിലും ജനത്തെപ്രബോധിപ്പിക്കുന്നുണ്ട്.) ഈ രണ്ടാം പ്രതികരണം ഈ ലേഖകന്റെ അനുമാനമാണ്. ഇക്കാര്യത്തിൽ വിദഗ്ദരുടെ ചർച്ച ആവശ്യം. അറിവുള്ളവർക്കും താല്പര്യമുള്ളവർക്കും ഈ വേദിയിലെ ചർച്ചയിൽ പങ്കെടുക്കാം.

മൂറോൻ മുദ്രണം സ്ഥിരീകരണ കൂദാശയാണ്. അത് മാമ്മൂദീസായുടെ അനിവാര്യഭാഗമല്ല. പട്ടക്കാരെ ലഭ്യമാവുമ്പോൾ നടത്തിയാൽ മതി. അവിടെ ത്രിത്വനാമത്തിൽ മുദ്രണമുണ്ട്. തന്മൂലം ബാറെക്മോറും. (ആവർത്തിക്കപ്പെടാൻ പാടില്ലാത്ത കൂദാശയാണ് വി. മൂറോൻ. വെള്ളത്തിൽ കലർത്തിയും പിന്നീട് അഭിഷേകം ചെയ്തും മൂറോന്റെ ആവർത്തനം ഒരാൾക്കു ലഭിക്കാനിടയായതെങ്ങനെ എന്ന കാര്യവും ചർച്ചചെയ്യപ്പെടേണ്ടതാണെന്ന് ഇവിടെ വിനയപൂർവ്വം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ).

ചോദ്യം. 'കൗർമ്മാ'യിൽ 'സ്വർഗ്ഗസ്ഥനായ പിതാവേ' എന്ന് ചൊല്ലുന്നതിന് മുമ്പ് 'ബാറെക്മോർ' പറയുന്നതെന്ത്?

ഉത്തരം. ത്രിത്വപരാമർശമില്ലാത്ത അവസരങ്ങളിൽ അത്യപൂർവ്വമായി ബാറെക്മോർ കാണുന്നു. കർത്തൃവാക്യങ്ങൾ അതിൽത്തന്നെ വാഴ്വ് ആയതിനാൽ ബാറെക്മോർ പറയുന്നതാണോ എന്ന് ചിന്തിക്കാവു

ന്നതാണ്. കുർബ്ബാനയിലെ ബാറെക് ഉകെദെശ് എന്ന ക്രിയാവാക്യം ചൊല്ലുമ്പോൾ ബാറെക്മോർ ചെയ്യുന്നതിലും ഈ യുക്തി ചേരും. ഒന്ന് കർത്തൃവചനവും അടുത്തത് കർത്താവ് അനുഷ്ഠിച്ച ക്രിയയും ആകുന്നുവല്ലോ. രണ്ടും അതിൽതന്നെ വാഴ് വിന്റെ മുഖാന്തിരങ്ങൾതന്നെ. (ഇക്കാര്യത്തിൽ അധികൃത വ്യാഖ്യാനങ്ങൾ കണ്ടിട്ടുള്ളവർ അക്കാര്യം അറിയിക്കുവാൻ അപേക്ഷിക്കുന്നു.)
ചോദ്യം. ശുശ്രൂഷക്കാരന്റെ ചില പ്രബോധനങ്ങളുടെ മുമ്പിൽ ബാറെക്മോർ ചേർത്തിട്ടില്ലല്ലോ?
ഉത്തരം. ശുശ്രൂഷക്കാരന്റെ പ്രബോധനത്തിന്റെ മുമ്പിലും ബാറെക്മോർ വേണം. ആ പ്രബോധനവും ആഹ്വാനവും കഴിഞ്ഞ പ്രാർത്ഥനകളിൽ പട്ടക്കാരൻ വാഴ്വ് നടത്തുന്നുണ്ട്. കുർബ്ബാന ക്രമത്തിന്റെ പല പതിപ്പുകളിൽ ബാറെക്മോർ ചേർക്കുന്നതിൽ ജാഗ്രത കാണിച്ചിട്ടില്ല. തുബ്ദേൻ ആരംഭിക്കുമ്പോൾ ബാറെക്മോർ ചേർക്കാത്ത കുർബ്ബാന ക്രമങ്ങളും നമ്മുടെ നാട്ടിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. 2000 കൊല്ലത്തെ നടപടികളിൽ വന്ന് ചേർന്ന ആചാരച്യുതികളായി ഇവയെ കരുതിയാൽ മതിയാകും.

ചോദ്യം:- കുർബ്ബാനയിൽ ഹൂത്തോമ്മായിക്കു മുമ്പ് ബാറെക്മോർ എന്തിന്?
ഉത്തരം:- കുർബ്ബാന തക്സാ രൂപപ്പെട്ട നൂറ്റാണ്ടുകളിൽ ഹൂത്തോമ്മോ ഉപയോഗിച്ചിരുന്നില്ല. സ്തോത്രപ്രാർത്ഥനകൾക്കുശേഷം യാത്രയയപ്പിന്റെ അനുഗ്രഹം നൽകുവാനുള്ള അഭ്യർത്ഥന എന്ന നിലയിൽ അവിടെ ബാറെക്മോർ പ്രസക്തമാണ്.വി. കുർബ്ബാനയിലെ പ്രുമിയോൻ, തുബ്ദേൻ, കുക്കിലിയോൻ, ഹൂത്തോമ്മാ തുടങ്ങിയവ വി. കുർബ്ബാനയിൽ പില്ക്കാലവികാസഘട്ടങ്ങളായി മനസ്സിലാക്കിയാൽ പല സംശയങ്ങൾക്കും ഉത്തരമാകും.

(A.D.640 മുതൽ 724 വരെ ജീവിച്ച ബിഷപ്പ് ഗീവർഗ്ഗീസ് എഴുതിയ മാമ്മൂദീസാ വ്യാഖ്യാനത്തിൽ വെള്ളത്തിൽ മൂറോൻ കലർത്തുന്ന നടപടി പരാമർശിച്ചിട്ടില്ല. കുർബ്ബാന വ്യാഖ്യാനത്തിൽ തുബ്ദേൻ, പ്രുമിയോൻ, കുക്കിലിയോൻ ഹുത്തോമ്മാ എന്നിവയെപ്പറ്റി പരാമർശമില്ല. 813-903 ൽ ജീവിച്ച മൂശെ ബർകീപ്പായുടെ വി. കുർബ്ബാനവ്യാഖ്യാനത്തിൽ പ്രുമിയോൻ വായനയെപ്പറ്റി പരാമർശമില്ല. ഇക്കാലത്തു തുബ്ദേൻ പ്രത്യക്ഷപ്പെട്ടതായി വ്യാഖ്യാനം സൂചിപ്പിക്കുന്നു. കുക്കിലിയോൻ സെറ്റുകളും അക്കാലത്തും പ്രത്യക്ഷപ്പെട്ടിട്ടില്ല.

മാർ ദീവന്നാസ്യോസ് ബർസ്ലീവിയുടെ (A.D.+1171) വ്യാഖ്യാനത്തിലും പ്രുമിയോനില്ല. തുബ്ദേനുണ്ട്. എന്നാൽ കുക്കിലിയോനുകളും ഹുത്തോമ്മോയും ഇല്ല.

നൂറ്റാണ്ടുകളിലൂടെ രൂപപ്പെട്ടവയാണ് സഭയിലെ ആരാധനക്രമങ്ങൾ എന്ന് നാം തിരിച്ചറിയുവാൻ ഈ കുറിപ്പുകൾ സഹായിക്കും.
(അവലംബം. വി. കുർബ്ബാനയുടെ വ്യാഖ്യാനങ്ങൾ-ജി.ചേടിയത്ത്.)

# ഉന്നതങ്ങളിലെ ദുഃസ്വാതന്ത്ര്യങ്ങൾ

ആരാധനയിലെ ഏകീകരണത്തെപ്പറ്റി പല പരാമർശങ്ങളും ഉയർന്നു വരാറുള്ളത് നാം കേൾക്കുന്നുണ്ട്. ഏകീകരണത്തിന് വേണ്ടി വാദിക്കുന്ന പല സ്ഥാനികളെയും നാം കാണാറുണ്ട്. സഭയുടെ ആരാധനകളുടെ ഐക്യരൂപവും നിലനിർത്തുവാൻ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന് അധികാരവും അവകാശവും ഉള്ളത് ആരും ചോദ്യം ചെയ്യുമെന്ന് തോന്നുന്നില്ല. പക്ഷെ അവർ തന്നെ സഭയുടെ ആരാധനകളുടെ ഏകത നഷ്ടപ്പടുത്തുമ്പോഴോ? അപ്രകാരമുള്ള ദുഃസ്ഥിതികൾ നമ്മുടെ സഭയിൽ ധാരാളം കാണുന്നുണ്ട്. സ്വന്തമായി ആവിഷ്ക്കരിക്കുന്ന ചില വ്യാഖ്യാനങ്ങളാണ് ഈ ദുഃസ്വാ

തന്ത്ര്യ പ്രയോഗത്തിന് പിന്നിലുള്ളത്. ചില പരിഷ്ക്കാരങ്ങളുടെ പിന്നിൽ തികഞ്ഞ അജ്ഞതയും കാണാം. ചില പരിഷ്കാരങ്ങൾ ഇവിടെ ചർച്ച ചെയ്യുകയാണ്.

1. തബിലൈത്താ: പള്ളിക്കൂദാശയോടനുബന്ധിച്ചാണ് സാധാരണ തബിലൈത്താകൾ (ത്രോണോസിൽ കാസാപീലാസാകൾ ക്രമീകരിക്കുന്ന പലക-മരംകൊണ്ടോ സ്ഫടികംകൊണ്ടോ ആകാം. ഇത് കൂടാതെ വി. ബലിയർപ്പണത്തിന് സാധാരണ ഗതിയിൽ അനുവാദമില്ല) കൂദാശ ചെയ്യുന്നത്. പള്ളിക്കൂദാശയില്ലെങ്കിലും ആവശ്യമെങ്കിൽ തബിലൈത്താകൂദാശ നടത്താം. അതിന്റെയും ശുശ്രൂഷക്രമം ഒന്നാണ്. ഈ പലകയുടെ ഒരു ഭാഗത്ത് വി. ത്രിത്വം(ഇന്ന) ആളിന്റെ കൈകളാൽ ഇന്ന സ്ഥലത്തുവച്ച് (ഇന്ന) തിയ്യതിയിൽ ഈ തബിലൈത്താ കൂദാശചെയ്തു എന്ന് രേഖപ്പെടുത്തുന്ന പതിവുണ്ട്. പതിവ് എന്ന് വെറുതെയങ്ങ് പറഞ്ഞാൽപ്പോരാ അത് കാനോനികമായ ഒരു നിർദേശമാകുന്നു. ശുശ്രൂഷാക്രമത്തിലും ആ നിർദ്ദേശം രേഖപ്പെടുത്തിയിട്ടുണ്ട്. ഒരു പലക കൂദാശ ചെയ്ത തബിലൈത്താ ആണെന്ന് തിരിച്ചറിയാൻ സഹായിക്കുന്ന ഒരു നടപടിയാണത്. തബിലൈത്താ (കൂദാശചെയ്ത) ആണെന്ന് ബോധ്യമില്ലാത്ത പലകമേൽ വി.കുർബ്ബാന അർപ്പിക്കുവാൻ കാനോനികമായി അനുവാദമില്ല. തന്മൂലം തബിലൈത്തായിലെ രേഖപ്പെടുത്തലിന്ന് ഉയർന്ന പ്രാധാന്യമാണുള്ളത്.

സങ്കടകരമായ ഒരു പരാമർത്ഥം തുറന്ന് പറയട്ടെ, ഏതാനും കാലമായി നമ്മുടെ സഭയിൽ ഈ രേഖപ്പെടുത്തൽ അപ്രത്യക്ഷമാവുകയോ വികലമാക്കപ്പെടുകയോ ചെയ്തിരിക്കുന്നു. അനുഷ്ഠാന പാരമ്പര്യങ്ങളുടെ ത്തനിമ സംരക്ഷിക്കുവാൻ ഏറ്റവും പരമപ്രധാനമായ ചുമതലയുള്ള ഒരു സ്ഥാനി നിർവ്വഹിച്ച നാലു പള്ളിക്കൂദാശകളിലെങ്കിലും ഈ ലേഖകൻ പങ്കെടുത്തിട്ടുണ്ട്. അവിടങ്ങളിൽ കൂദാശചെയ്തിട്ടുള്ള യാതൊരു തബ്ലൈത്താകളിലും കാനോനികമായ ഈ രേഖപ്പെടുത്തൽ ഒഴിവാക്കപ്പെട്ടിരിക്കുന്നു. പരിശുദ്ധ പിതാക്കന്മാർ കാനോൻ നിർദ്ദേശങ്ങളെ ലംഘിക്കുവാൻ സ്വാതന്ത്ര്യമുണ്ടോ എന്ന് ഇതെഴുതുന്ന ആളിന് അറിഞ്ഞുകൂടാ. കൊച്ചുമെത്രാച്ചന്മാരും ഈ അശ്രദ്ധ അനുകരിച്ചു തുടങ്ങിയിരിക്കുന്നു.( ആശാന് ഒരക്ഷരം പിഴക്കാമെങ്കിൽ ശിഷ്യന് അമ്പത്തിരണ്ട് അക്ഷരം പിഴക്കാവുന്നതാണെന്ന് സരസ കവി കുഞ്ചൻ നമ്പ്യാർ)

ശ്രേഷ്ഠ കാതോലിക്കാ ആയിരുന്ന കാലം ചെയ്ത പൗലോസ് പ്രഥമൻ(ദ്വിതീയൻ) ബാവ കൂദാശ ചെയ്ത ഒരു തബിലൈത്താ പാത്രിയർക്കീസ് ഭാഗത്തുള്ള ഒരു പള്ളിയിൽ പരിശോധിക്കുവാൻ അവസരം ലഭിച്ചു. കുറ്റം പറയരുതല്ലോ. അവിടെ തബിലൈത്തായിലെ വാക്യം രേഖപ്പെടുത്തിയിട്ടുണ്ട്. പക്ഷെ, കൂദാശയുടെ കർത്താവ് പ. ത്രിത്വമാണെന്നല്ല, പ.റൂഹാ ആണെന്നാണ് അതിന്മേൽ സുറിയാനിയിൽ രേഖപ്പെടുത്തിയിട്ടുള്ളത്. (പട്ടംകൊട രേഖപ്പെടുത്തുമ്പോൾ ദാതാവ് പ.റൂഹായാണെന്ന് രേഖപ്പെടുത്തുവാൻ നിർദ്ദശമുണ്ട്. എന്നാൽ തബ്ലൈത്താക്കൂദാശയിലെ നൽവരദാതാവ് പ.റൂഹാ അല്ല; പ്രത്യുത, പ.ത്രിത്വമാണ്. ആകയാൽ ആ രേഖപ്പെടുത്തലും ഫലത്തിൽ കാനോൻ ലംഘനം തന്നെ.

മറ്റൊരു സീനിയർ പിതാവ് പ്രധാന കാർമ്മികത്വം വഹിച്ച പള്ളിക്കൂദാശയിൽ തബിലൈത്തായിൽ മലയാളത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത് ഇന്ന സ്ഥാനിയും ഇന്ന ഭദ്രാസനമെത്രാപ്പോലീത്തായും ആയ ഇന്നാർ (ഇന്ന) സ്ഥലത്ത് (ഇന്ന) തിയ്യതിയിൽ ഈ തബിലൈത്താ കൂദാശചെയ്തു എന്നാണ്. വി. ത്രിത്വ പരാമർശം അതിൽ കാണുന്നതേയില്ല.

മറ്റൊരു കൊച്ചുമെത്രാച്ചൻ മേല്പട്ടം ഏറ്റ് ആദ്യം നടത്തിയ പള്ളിക്കൂദാശയിൽ ശുദ്ധീകരിച്ച തബിലൈത്താ ആ പള്ളിയുടെ ത്രോണോസിൽ ഇപ്പോഴും ഉപയോഗിക്കുന്നുണ്ട്. അവിടെയും ശുദ്ധ മലയാളത്തിൽ രേഖപ്പെടുത്തിയ വാക്യത്തിൽ പ. ത്രിത്വത്തെപ്പറ്റി പരാമർശമില്ല.

പ. സഭയുടെ അതിപുരാതനമായതും കാനോനികവുമായ പാരമ്പര്യവും ഉപേക്ഷിക്കുവാൻ പിതാക്കന്മാർക്കു ധൈര്യം ലഭിച്ചതെങ്ങനെ എന്ന് അറിയുന്നില്ല. ഇതൊന്നും ജനങ്ങൾ അറിയാത്ത കാര്യങ്ങളായതുകൊണ്ടും നിൽക്കുന്ന വൈദികർ പിതാക്കന്മാരുടെ കീഴ്ജീവനക്കാർ ആയതുകൊണ്ടും തങ്ങൾക്കു ഈ വക കാര്യങ്ങളിൽ ജാഗ്രത ആവശ്യമില്ലെന്ന് പല പിതാക്കന്മാരും കരുതുന്നതാകാം. ഫലത്തിൽ സംഭവിക്കുന്നത് ആരാധനയുടെ ഏകത നഷ്ടപ്പെടുക എന്നതാണ് (വേലിതന്നെ വിളവുതിന്നുക എന്ന പ്രയോഗം ഇവിടെ പ്രസക്തമാവുമോ എന്നറിഞ്ഞു കൂടാ.) സഭയെപ്പറ്റിയും ആരാധനയെപ്പറ്റിയും അനുഷ്ഠാനപാരമ്പര്യ വിശേഷങ്ങളെപ്പറ്റിയും തങ്ങൾ അതിന്റെ കാവൽക്കാരാണെന്നതിനെപ്പറ്റിയും വാതോരാതെ സ്ഥാനത്തും അസ്ഥാനത്തും പറയുന്ന പിതാക്കന്മാർ ഈ കാര്യത്തിലുള്ള വൈവിധ്യം ഒഴിവാക്കി കാനോനിക പാരമ്പര്യത്തിലേക്കു തിരിച്ച്വന്ന് ആരാധനയുടെ ഐക്യരൂപം സംരക്ഷിക്കുമോ? പത്തിരുപതുപേർ മാത്രം വിചാരിച്ചാൽ നടക്കുന്ന ഈ കാര്യം എത്രയും വേഗം പ്രയോഗത്തിൽ വരുത്തുവാൻ പള്ളിക്കൂദാശയുടെ കാർമ്മികർ ശ്രദ്ധിക്കുമെന്ന് പ്രതീക്ഷിക്കുന്നു.

# സ്ഥാനികചിഹ്നങ്ങളും സ്ഥാനികളും

വിവിധ വൈദിക സ്ഥാനികളുടെ സ്ഥാനചിഹ്നങ്ങളെ പറ്റിയാണല്ലോ ഈ പംക്തിയിൽ ചർച്ച ചെയ്യുന്നത്. കഴിഞ്ഞലക്കത്തിൽ മ്സമ്രോനോ സ്ഥാനികൾക്കു സ്ഥാനിക ചിഹ്നമായി സങ്കീർത്തനപുസ്തകം നൽകുന്ന കാര്യം പറഞ്ഞു കഴിഞ്ഞു (ഇപ്പോൾ സ്ഥാനങ്ങൾ ഒന്നിന് പിറകേ ഒന്നായി കൊടുക്കുന്ന പ്രൊമോഷൻ രീതിയാണ് കാണുന്നതെങ്കിലും ശുശ്രൂഷകൾ ക്രമീകരിച്ചിട്ടുള്ളത് ഓരോ സ്ഥാനവും അതിൽ തന്നെ പൂർണ്ണമാണ് എന്ന ധാരണയിലാണ്. കശ്ശീശയാവാൻ വരുന്ന ആൾ അതിന് മുമ്പ് ശെമ്മാശുസ്ഥാനങ്ങൾ പ്രാപിച്ചിരിക്കണമെന്നോ, മെത്രാൻ സ്ഥാനാർത്ഥി ശെമ്മാശു, കശ്ശീശാസ്ഥാനങ്ങൾ നേരത്തെ സ്വീകരിച്ചിരിക്കണമേന്നോ പട്ടംകൊട ശുശ്രൂഷകൾ രചിച്ചവർ വിഭാവനം ചെയ്തിരുന്നില്ല എന്നതിന് ശുശ്രൂഷാക്രമത്തിൽ തന്നെ വേണ്ടുവോളം തെളിവുകളുണ്ട്. പ്രൊമോഷൻ ശൈലി ബാർ എബ്രായ കാനോൻ എഡിറ്റു ചെയ്തപ്പോൾ സ്വന്തം നിർദ്ദേശമായി കൂട്ടിച്ചേർത്തതാണ്. അതിൽ കഴിവുണ്ടെങ്കിലും തദനുസൃതമായി ശുശ്രൂഷാക്രമങ്ങളിൽ എഡിറ്റിംഗ് നടത്താതിരുന്നതിനാൽ ശുശ്രൂഷകളിൽ അരോചകവും അനാവശ്യവുമായ ആവർത്തനങ്ങൾ നീക്കം ചെയ്യാനായില്ല. അമാലോഗിയാവായന, ഒപ്പീടൽ, ഏവൻഗേലിയോൻ കഴിഞ്ഞുള്ള ഗാനവും ഹൂസോയോഹ്‌വീലി എന്ന ആരംഭഗാനവും സെദറാ കഴിഞ്ഞു കൂക്കോയാ ഗാനവും ഓരോസ്ഥാനദാനക്രമത്തിലും ആവർത്തനമായിവരുന്നു. രോമം കത്രിക്കൽ തുടങ്ങിയ ക്രിയകളിലും ആവർത്തനമുണ്ട്. പട്ടം കൊട ശുശ്രൂഷകളിൽ എഡിറ്റിംഗ് ആവശ്യമുണ്ടെന്ന് കാണിക്കുവാനാണീ കാര്യങ്ങൾ എഴുതിയത്.)

അടുത്തത് കോറുയോസ്ഥാനമാണ്. വായനക്കാരൻ എന്ന് അർത്ഥം. ഓർത്തഡോക്സ് സഭയിലെ ആരാധനകളിലെ മുഖ്യഭാഗങ്ങളിലൊന്ന് വിവിധ വേദവായനകളാണ്. പരിശീലനം നേടിയ വായനക്കാരില്ലെങ്കിൽ ആരാധന അഭംഗിയാവാൻ ഇടയാവും. അതുകൊണ്ടാണ് സഭ ആദ്യകാലം മുതൽ വായനയിൽ പ്രത്യേക പരിശീലനം നേടിയവരെ കോറൂയേന്മാരായി നിയമിച്ചിരുന്നത്. മ്സമ്രോനേന്മാരെപ്പോലെ കോറൂയോസ്ഥാനവും പൗരോഹിത്യസ്ഥാനമല്ല. അവർക്കു ശുശ്രൂഷക്കുപ്പായവും തൊപ്പിയും നൽകേണ്ടതില്ല. പൗരോഹിത്യസ്ഥാനമില്ലാത്തതിനാൽ മുൻകാലങ്ങളിൽ ഇടവകകളിലേക്കു ആവശ്യമായ കോറൂയന്മാരെ കോറെപ്പിസ്ക്കോപ്പന്മാർ സ്ഥാനം നൽകി നിയമിച്ചിരുന്നു. പള്ളിയുടെ വെളിയിൽ അവർക്കു പ്രത്യേക വസ്ത്രമില്ല. ആരാധന ഭംഗിയാക്കുവാൻ സഭയിലെ ചുമതലപ്പെട്ടവർ ആഗ്രഹം പ്രകടിപ്പിക്കുന്നത് ആത്മാർത്ഥമായിട്ടാണെങ്കിൽ ഈ സമ്പ്രദായങ്ങളെല്ലാം പുനർജീവിപ്പിക്കേണ്ടതാണ്.

കോറൂയന്മാർക്കു സ്ഥാനചിഹ്നമായി നൽകേണ്ടത് ഏവൻഗേലിയോൻ, ലേഖനങ്ങൾ ഇവ ഒഴിച്ചുള്ള വേദപുസ്തകമാണ്. മ്സമ്രോനേന്മാർ സഭയുടെ ഔദ്യോഗിക രാഗസംവിധാനങ്ങളിൽ സമർത്ഥരായിരിക്കുന്നതുപോലെ കോറൂയന്മാർ സഭയുടെ വായനക്കുറിപ്പുകൾ, പെരുന്നാളുകൾ, പഞ്ചാംഗം എന്നിവയെപ്പറ്റി വിശേഷജ്ഞാനമുള്ളവർ ആയിരിക്കണം. പാട്ടുകൾക്കു മ്സമ്രോനേന്മാർ ഒഴിച്ച് ആരും നേതൃത്വം നൽകേണ്ടതില്ലാത്തപ്രകാരം വായനകൾക്കു കോറൂയന്മാർ ഒഴിച്ച് മറ്റാരും നേതൃത്വം നൽകേണ്ടതില്ല. സ്ഫുടമായും അർത്ഥഗ്രഹണത്തോടുകൂടിയും ആരോഹണഅവരോഹണത്തിലുള്ള ഔചിത്യം ദീക്ഷിച്ചും നടത്തുന്ന വായനകൾ ആരാധനയുടെ അർത്ഥപുഷ്ടി വർദ്ധിപ്പിക്കുമെന്നതിൽ സംശയമൊന്നുമില്ല. ഒരിടവകയിൽ കുറഞ്ഞപക്ഷം മൂന്നു സ്ഥിരം കോറൂയേന്മാരെങ്കിലും ഉണ്ടാകുന്നത് അഭിലഷണീയമാകുന്നു.

സ്ഥാനദാനപ്രഖ്യാപനം കഴിഞ്ഞാലുടനെയാണ് എല്ലാ സ്ഥാനികൾക്കും സ്ഥാനികചിഹ്നങ്ങൾ നൽകേണ്ടത്. മ്സമ്രോനേന്മാർക്കും കോറൂയേന്മാർക്കും മദ്ബഹായിൽ സ്ഥാനമോ പ്രവേശനമോ ഇല്ല. അവർക്കു പട്ടം നൽകുന്നത് മദ്ബഹാ വാതിൽക്കൽ വച്ചാണ്. നമസ്ക്കാരമേശയും ഏവൻഗേലിയോൻ മേശയും കിടക്കുന്ന വിശുദ്ധസ്ഥലത്താണ് അവരുടെ സ്ഥാനം. പ്രാചീനസഭയിലെ ഈ ക്രമീകരണങ്ങൾ മറ്റു സഭകളിൽ ഇന്നും നിലവിലുണ്ട്. മദ്ബഹായിൽ ബലിപീഠം മാത്രമേ ആവശ്യമുള്ളൂ. വായനാമേശയും പ്രസംഗപീഠവുമൊക്കേ താഴെയാണ് ക്രമീകരിച്ചിരുന്നത്. പഴയനിയമവും ലേഖനവും

വായിക്കുമ്പോൾ മദ്ബഹായുടെ താഴെയിറങ്ങി വായിക്കുന്ന ഇന്നത്തെ പതിവിന് പിന്നിൽ ഈ കാതോലിക്കസഭയുടെ ക്രമീകരണം സൂക്ഷ്മദൃക്കുകൾക്കു കാണാം. (തുടരും)

## വൈദികസ്ഥാനചിഹ്നങ്ങൾ

മുൻലക്കങ്ങളിൽ മ്സ്രമോനോ, കോറൂയോ എന്നീ വൈദീകസ്ഥാനികൾക്ക് നൽകുന്ന സ്ഥാനികചിഹ്നങ്ങളെക്കുറിച്ച് പ്രസ്താവിച്ചു. അടുത്ത സ്ഥാനം അഞ്ചാം പട്ടം എന്നു പറയുന്ന യൗപ്പദ്യക്കിനോ (ഉപശെമ്മാശൻ) സ്ഥാനമാണ്. മുൻസ്ഥാനങ്ങളെപ്പോലെ ഈ സ്ഥാനവും കോറെപ്പിസ്ക്കോപ്പന്മാർക്കു നൽകാവുന്നതാണ്; നൽകിയിരുന്നതുമാണ്. ഈ സ്ഥാനിക്കും മദ്ബഹായിൽ കർത്തവ്യങ്ങളൊന്നുമില്ല. അയാളുടെ വർത്തന സ്ഥലം മദ്ബഹായ്ക്കു താഴെയാണ്.

'ആപ്പുദ്യക്കിനേന്മാർ ദിയാക്കോനിയോനിൽ പ്രവേശിക്കുകയോ വിശുദ്ധവസ്തുക്കൾ സ്പർശിക്കുകയോ ചെയ്യരുത് '. ഊറാറ ധരിക്കരുത്, വാതിൽക്കൽ നിന്ന് മാറുകയുമരുത്. 'അഖ്പ്പദ് യക്കിനോ, കോറൂയോ, മൗമ്മ്യോനേ ഇവരെ പേറെദ്യൂത്തെന്മാർക്കും (കോനിമാർ) പട്ടം കൊടുത്ത് നിയമിക്കാം'. '20 വയസ്സിന് കുറവുള്ള ആളെ ആപ്പുദ്യക്കിനോ ആക്കരുത്. ഇതും ദാവീദിന്റെ മസുമൂറാകൾ മുഴുവൻ പഠിച്ച ശേഷമായിരിക്കണം. ശെമ്മാശുസ്ഥാനം പ്രാപിക്കുന്ന തുവരെ അയാൾക്കു മദ്ബഹായിൽ സ്ഥാനമുണ്ടായിരിക്കരുത് '. 'പട്ടമേൽക്കുന്ന ആ ഒരു പ്രാവശ്യമല്ലാതെ ത്രോണോസു മുത്തുവാൻ അഖ്പ്പദ്യക്കിനോയ്ക്കു അധികാരമില്ല. എന്തെന്നാൽ അയാൾ മദ്ബഹായിലെ ശുശ്രൂഷകനല്ല. ഹൈക്കലായിലെ ശുശ്രൂഷകൻ ആകുന്നു. മദ്ബഹായിൽ വച്ച് കുർബ്ബാന അനുഭവിക്കാനും പാടില്ല'. 'പള്ളിയിൽ അഖ്പ്പദ്യക്കിനോയുടെ ജോലികൾ ഇവയാകുന്നു: അംശവസ്ത്രം ധരിച്ചുകൊണ്ട് ശുശ്രൂഷാസമയത്ത് പള്ളിയുടെ വാതിൽ കാവൽ ചെയ്യുക; മെഴുകുതിരി പിടിച്ചുകൊണ്ട് പ്രദക്ഷിണം ചെയ്യുക'.

ഹൂദായകാനോൻ 7-ാം അധ്യായം 8-ാം ഖണ്ഡിക. വിവിധ ശീർഷകങ്ങളിൽ.

മേൽക്കാണിച്ച കാനോൻ വ്യവസ്ഥകൾ പ്രകാരം അഖ്പ്പദ്യക്കിനോയ്ക്കു നൽകുന്ന സ്ഥാനികചിഹ്നം കത്തിച്ച മെഴുകുതിരിയാണ്.

അഖ്പ്പദ്യക്കിനോ, കോറൂയോ, മ്സമ്രോനോ എന്നീ സ്ഥാനികളുടെ മേൽ ക്രൊയ്തോദ്റൂഹോകാദീശോയുടെ പ്രാർത്ഥന നടത്തുവാൻ ഇന്നത്തെ പട്ടംകൊട പുസ്തകങ്ങളിൽ നിർദ്ദേശം കാണുന്നുണ്ടെങ്കിലും അത് ആവശ്യമില്ലാത്തതാണ്. സുറിയാനിയിലുള്ള മൂലഗ്രന്ഥങ്ങളിൽ അപ്രകാരം നിർദ്ദേശിച്ചിട്ടില്ല. പരിശുദ്ധാത്മാവിനെ പകർന്നുകൊടുക്കുവാനുള്ള സ്ഥാനി എന്ന നിലയിൽ കശ്ശീശാ പട്ടം കൊടയിൽ മാത്രമേ കൊയ്ത്തോദ്റൂഹോയുടെ പ്രാർത്ഥന പുരാതന സുറിയാനി ക്രമങ്ങളിൽ കാണുന്നുള്ളൂ. ഏവൻഗേലിയോൻ വായനയിൽ നിങ്ങൾ പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ എന്ന വാക്യഭാഗത്തിന്റെ ഭാഗമായി വി.റൂഹായെ നിശ്വസിക്കുവാൻ വി.മാമ്മൂദീസായിലെന്നപോലെ നിർദ്ദേശം നൽകിയിട്ടുള്ളതും കശ്ശീശാ പട്ടംകൊടയിൽ മാത്രമാണ്. (മേൽപ്പട്ടക്കാരുടെ സ്ഥാനദാന ശുശ്രൂഷയിൽ പോലും ഈ അനുഷ്ഠാനം കാണുന്നില്ല എന്നത് ചിന്താദ്യോതകമാണ്.) മേൽപ്പറഞ്ഞ മൂന്ന് സ്ഥാനദാനശുശ്രൂഷകളിലും അമാലോഗിയോ വായനയോ ഒപ്പീടിലോ മുടികത്രിക്കൽ പോലുമോ മൂലഭാഷയിലെ പ്രാചീന ക്രമങ്ങളിൽ കാണുന്നില്ല. ചില പ്രാചീന ക്രമങ്ങളിൽ സ്ഥാനചിഹ്നമായി ഏവൻഗേലിയോൻ ഒഴികെയുള്ള വേദപുസ്തകം നൽകുവാൻ നിർദ്ദേശിച്ചതായി കാണുന്നുണ്ട്. പുതിയ നിയമലേഖനഭാഗങ്ങൾ വായിക്കുവാൻ ആഖ്പ്പദ്യക്കിനോയെ ചുമതലപ്പെടുത്തിയ കാലത്ത് - ഹൂദായകാനോന്റെ കാലത്തിന് ശേഷം- ഈ സ്ഥാനികചിഹ്നം ഏർപ്പെടുത്തിയതാകാം.

# അർക്കദിയാക്കോൻ

അർക്കദിയാക്കോൻ എന്ന പദത്തിന് ശെമ്മാശന്മാരുടെ തലവൻ എന്നർത്ഥം. ഇവിടെ വിവക്ഷിക്കുന്ന സ്ഥാനി, മലങ്കരസഭാചരിത്രത്തിൽ ജാതിയ്ക്കു കർത്തവ്യൻ എന്ന പേരിലോ മറ്റോ അറിയപ്പെടുന്ന അർക്കദിയാക്കോൻ അല്ല. സഭാ ചരിത്രത്തിലെ വിഖ്യാതരായ അർക്കദിയാക്കോൻ സ്ഥാനികൾ മലങ്കരസഭയുടെ ഓരോ കാലത്തെ അധിപന്മാരായിരുന്നു. ഒരർത്ഥത്തിൽ ആ സ്ഥാനികൾ അധികാരത്തിൽ ഇന്നത്തെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനിക്കു തുല്യരാണെന്ന് പറയാം. സഭാചരിത്രത്തിലെ, മിക്കവാറും പതിനഞ്ചും പതിനാറും നൂറ്റാണ്ടുകളിൽ അറിയപ്പെടുന്ന അർക്കദിയാക്കോൻ പൗരോഹിത്യ

നൽവരത്തിൽ കശ്ശീശന്മാരായിരുന്നുവെന്നതിന് സംശയാതീതമായ തെളിവുകൾ നമുക്ക് ലഭിച്ചിട്ടുണ്ട്. കൂനൻ കുരിശു പ്രതിജ്ഞയുടെ (1653) കാലത്ത് ജീവിച്ചിരുന്ന തോമസ് അർക്കദിയാക്കോൻ (പില്ക്കാലത്ത് മെത്രാൻ സ്ഥാനമേറ്റ ഒന്നാം മാർത്തോമ്മാ)റോമിലേക്കയച്ച ഒരു കത്ത് നമുക്ക് ലഭിച്ചിട്ടുണ്ട്. (അതിന്റെ ഫോട്ടോ കോപ്പി ഈ ലേഖകൻ സൂക്ഷിക്കുന്നു). ആ കത്തിന്റെ അടിയിൽ രണ്ടു വരികളിലായി കൽദായ സുറിയാനിയിൽ ഒപ്പിട്ടിരിക്കുന്നു. ആദ്യവരിയാണ് ഒപ്പ്. തോമ്മാ അർക്കദിയാക്കോൻ എന്നെഴുതി അടിയിൽ വരച്ച രൂപത്തിലാണ് ഒപ്പ്. അതിന്റെ താഴെ കൽദായ സുറിയാനിയിൽത്തന്നെ കാശീശോദ് ക്രിസ്തു എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. താഴെ സ്ഥാനനാമവും മുകളിൽ ഒപ്പും എന്ന ഇന്നത്തെ സമ്പ്രദായം തന്നെയാവാം ഇത്. രണ്ടിന്റെയും നേരെ അക്ഷരങ്ങൾ വ്യക്തമാകാത്ത വൃത്താകൃതിയിൽ ഒരു അടയാളം കാണുന്നത് അദ്ദേഹത്തിന്റെ സീൽ ആയിരിക്കാം.

ഈ ലേഖനത്തിൽ നാം പരാമർശിക്കുന്ന അർക്കദിയാക്കോൻ ശെമ്മാശന്മാരുടെ തലവൻ ആയ വലിയ ശെമ്മാശൻ ആണ്. അദ്ദേഹത്തെപ്പറ്റി ഹൂദായകാനോൻ ഏഴാം അദ്ധ്യായം ആറാം ഖണ്ഡികയുടെ അവസാനഭാഗത്ത് വിവരിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ജോലിയും മറ്റും കാനോൻ വിവരിക്കുന്നതിപ്രകാരം:

മദ്ബഹായിലെ ഭരണം അർക്കദിയാക്കോന് ഉള്ളതാകുന്നു. മാറാനായ പെരുന്നാളുകളിലും നോമ്പിലെ ഞായറാഴ്ചകളിലും എപ്പിസ്ക്കോപ്പാ സ്ഥലത്തുണ്ടെങ്കിൽ കാതോലിക്കീ വായനയും ശ്ലീഹാ വായനയും അദ്ദേഹത്തിനുള്ളതാകുന്നു.......വൈദികരുടെ ഇടയിൽ തർക്കമുണ്ടായാൽ കുറ്റക്കാരന് അർക്കദിയാക്കോൻ ശിക്ഷ നൽകണം. ....എപ്പിസ്ക്കോപ്പാ സ്ഥലത്തില്ലാത്തപ്പോൾ കശ്ശീശായോട് കുർബ്ബാന അണയ്ക്കുവാൻ പറയുന്നത് അർക്കദിയാക്കോൻ ആയിരിക്കണം... എല്ലാ എപ്പിസ്ക്കോപ്പന്മാർക്കും വിവേകിയും ജ്ഞാനിയും ശുശ്രൂഷയിൽ സമർത്ഥനും വിദേശികളോടും ദരിദ്രന്മാരോടും താല്പര്യമുള്ളവനും ആയ ഒരു അർക്കദിയാക്കോൻ ഉണ്ടായിരിക്കണം. ശുശ്രൂഷാസംബന്ധമായ എല്ലാ പ്രവൃത്തികളിലും അയാൾ ആജ്ഞാപിക്കുകയും കശ്ശീശന്മാരെ ഇരിപ്പിടങ്ങളിൽ ഇരുത്തുകയും ശെമ്മാശന്മാരുടെ തലവനായിനിൽക്കുകയും വേണം. ആപ്പുദ്യാക്കോനേന്മാരെ വാ തുക്കൽ നിറുത്തുന്നതും കോറൂയന്മാർക്ക് പുസ്തകം കൊടുക്കുന്നതും വായിക്കുവാൻ ആജ്ഞ നൽകുന്നതും അയാൾ തന്നെ. കശ്ശീശന്മാർക്കു തവണകൾ വിഭജിച്ച് കൊടുക്കുകയും ചെയ്യണം. എന്തെന്നാൽ അയാൾ എപ്പിസ്ക്കോപ്പായുടെ നാവും ആലോചനക്കാരനും സഹായിയും ആകുന്നു. (കാനോനിലെ പ്രസക്ത ഭാഗങ്ങൾ).

ഈ ജോലികൾ ചെയ്യു വാനുള്ള നൽവരാണ് അയാൾക്കു ലഭിക്കുന്നത് . (മൂലഭാഷയിലെ അർക്കദിയാക്കോന്റെ ക്രമം ഈ ലേഖകൻ കണ്ടിട്ടില്ല. മലയാളത്തിലെ ക്രമം നോക്കിയാണ് ഈ ലേഖനം കുറിക്കുന്നത്.)

ശെമ്മാശന്റെ പൂർണ്ണവേഷത്തിൽ (തൊപ്പിയും, ഊറാറായും കുരിശുമാലയും ധരിച്ച്) സ്ഥാനാർത്ഥി മദ്ബഹായിൽ നിൽക്കുന്നു. സത്യജ്ഞാനം, നീതിപൂർവവും മുഖപക്ഷമില്ലാതെയും നടപടികൾ സ്വീകരിക്കുവാനുള്ള ധൈര്യം ഇവ ലഭിക്കുവാനുള്ള പ്രാർത്ഥനകളിൽ നിന്നും ആ സ്ഥാനി ഭരണാധികാരത്തിലക്കാണ് പ്രവേശിക്കുന്നതെന്ന് വ്യക്തം.

സ്ഥാനചിഹ്നങ്ങൾ ഇടത്തുതോളിൽ പൂർണ്ണശെമ്മാശന്റെ ക്രമപ്രകാരമുള്ള ഊറാറയുടെ രണ്ടറ്റങ്ങൾ വലതുവശത്തു കൈയുടെ കീഴിൽ കൊണ്ടുവന്ന് തൂങ്ങിക്കിടത്തക്കവണ്ണം പിന്നി ഇടുന്നു. കൈയിൽ പിടിക്കുവാൻ അംശവടി കൊടുക്കുന്നു.

അംശവടി മേലധികാരത്തിന്റെ ചിഹ്നമാണ്. മദ്ബഹായിലെ ഭരണം നടത്തുന്ന ആൾ ആയതിനാലാണ് അർക്കദിയാക്കോന് അംശവടി നൽകുന്നത്. നമ്മുടെ കുർബ്ബാനയിൽ മെത്രാപ്പോലീത്തന്മാർ സന്നിഹിതരാവുന്ന അവസരത്തിൽ പ്രധാന ശെമ്മാശൻ (അവൈദിക ശുശ്രൂഷക്കാരനാണെങ്കിൽ പോലും) മേൽപട്ടകാരന്റെ അംശവടി കുർബ്ബാനയുടെ ആരംഭ പ്രദക്ഷിണത്തിലും മധ്യസ്ഥപ്രാർത്ഥന ചൊല്ലുമ്പോഴും പിടിക്കുന്നതു കാണാം. അർക്കദിയാക്കോൻ സ്വന്തം അംശവടി പിടിച്ചിരിക്കുന്നതിന്റെ പിൽക്കാലക്രമീകരണമാണ് അത്. മേൽപ്പട്ടക്കാരന്റെ അംശവടി പിടിക്കേണ്ടത് അദ്ദേഹം തന്നെ. വി. കുർബ്ബാനയിൽ ഏവൻ ഗേലിയോൻ വായിക്കുമ്പോഴും പ്രസംഗിക്കുമ്പോഴും മധ്യസ്ഥപ്രാർത്ഥനകൾക്കു നേതൃത്വം കൊടുക്കുമ്പോഴും മേൽപ്പട്ടക്കാരൻ സ്വന്തം അംശവടി പിടിച്ചിരിക്കണം. പട്ടംകൊട ശുശ്രൂഷയിലും പള്ളിക്കൂദാശയിലും മറ്റുമുള്ള കോറൂസൂസോകളും പ്രഖ്യാപനങ്ങളും തുബ്ദേൻ തുടങ്ങിയ മധ്യസ്ഥ പ്രാർത്ഥനകളും ചൊല്ലുമ്പോൾ അർക്കദിയാക്കോൻ സ്വന്തം അംശവടി പിടിക്കുന്നു. മേൽപ്പട്ടക്കാരനെപ്പോലെ അംശവടി അർക്കദിയാക്കോൻ പിടിക്കുന്നതു കൊണ്ട് സ്വന്തം വലിപ്പം കുറഞ്ഞുപോകുമോ എന്ന് അപകർഷം തോന്നിയ കാലത്താകാം അർക്കദിയാക്കോന്മാർക്ക് അംശവടി നൽ കുന്ന സമ്പ്രദാ

യവും പിന്നീട് അർക്കദിയാക്കോന്റെ സ്ഥാനം നൽകുന്ന ചതിവും സഭയിൽ നിർത്തലാക്കപ്പെട്ടത്. ഇപ്പോൾ അർക്കദിയാക്കോന്റെ ജോലി മെത്രാൻ (മേൽപ്പട്ടക്കാരുടെ പട്ടംകൊട) കശ്ശീശാ (മറ്റു പട്ടംകൊടകളും പള്ളിക്കൂദാശയും മൂറോൻ കൂദാശയും) അവൈദിക ശുശ്രൂഷകൻ മുതൽ എല്ലാവരും (വി. കുർബ്ബാനയിൽ) യാതൊരു ഔചിത്യദീക്ഷയും കൂടാതെ നിർവഹിക്കുന്നു. പട്ടം കൊടയിൽ അർക്കദിയാക്കോന്റെ പ്രഖ്യാപനങ്ങളും മറ്റും കശ്ശീശന്മാരുടെ സാന്നിധ്യത്തിൽ ഒരു കോറൂയോയെ കൊണ്ട് നിർവഹിപ്പിച്ച ഒരു മേൽപട്ടക്കാരന്റെ കഥ ഓർമ്മയിൽ വരുന്നു.

# കശ്ശീശ

പട്ടംകൊട ശുശ്രൂഷകളിൽ ഒരു വൈദിക സ്ഥാനാർത്ഥി ഏതെല്ലാം ചുമതലകളിലേക്കാണ് വിളിക്കപ്പെടുന്നതെന്ന് വ്യക്തമാക്കുന്ന രണ്ട് ഭാഗങ്ങളുണ്ട്. ഒന്ന് ശുശ്രൂഷാക്രമത്തിലെ പ്രുമിയോൻ-സെദ്റാ വായനകളാണ്. രണ്ടാമത്തേതാകട്ടെ കൈവെപ്പിന് തൊട്ടുമുമ്പുള്ള പ്രാർത്ഥനയും. (പാട്ടുകളിലും ഈ പരാമർശങ്ങൾകാണുന്നുണ്ടെങ്കിലും ഒരേ പാട്ടുകൾ പല സ്ഥാനദാനശുശ്രൂഷയിലും ആവർത്തിക്കുവാൻ ഇപ്പോഴത്തെ പുസ്തകങ്ങളിൽ കാണുന്നത് കൊണ്ട് അവ വേർതിരിച്ചറിയാൻ ബുദ്ധിമുട്ടുണ്ട്. പ്രുമിയോൻ-സെദ്റാകൾ പോലും അശ്രദ്ധമായി എഴുതിയിട്ടുള്ളത് കണ്ടിട്ടുണ്ട്. ഉദാഹരണത്തിന് പ.മാത്യൂസ് പ്രഥമൻ ബാവാ ഫോട്ടോ കോപ്പി രൂപത്തിൽ പ്രചരിപ്പിച്ച പട്ടംകൊടക്രമത്തിൽ കശ്ശീശായുടെ ക്രമത്തിലെ പ്രുമിയോൻ സെദ്റാകളിൽ കശ്ശീശായെ വിശേഷിപ്പിക്കുവാൻ ഉപയോഗിച്ച പദപ്രയോഗങ്ങൾ കശ്ശീശയ്ക്കും ശെമ്മാശനും ഒരുപോലെ ഉപയോഗിക്കുവാൻ നിർദ്ദേശിച്ചിട്ടുള്ളതായി കാണുന്നു. ഇത് ശരിയായ നടപടിയല്ല. കശ്ശീശാ - ശെമ്മാശൻ പട്ടംകൊടകൾ ഒരുമിച്ചുവന്നാൽ കശ്ശീശായുടെ പ്രുമിയോൻ സെദ്റാകൾ മാത്രം വായിച്ചാൽ മതിയാകുമെങ്കിലും അതിൽ ശെമ്മാശൻ എന്ന പ്രസ്താവനകൾ അനാവശ്യവും അനുചിതവുമാണ്. ശെമ്മാശൻ വിളിക്കപ്പെടുന്നത് കശ്ശീശായുടെ ചുമതലകളിലേക്കല്ല എന്നതാണ് അതിന്റെ യുക്തി. പട്ടംകൊടശുശ്രൂഷയിൽ സ്ഥാനാർത്ഥിയുടെ നില്പിനുപോലും പിതാക്കന്മാർ സംവിധാനം ചെയ്തിട്ടുള്ളത് എല്ലാ സൂക്ഷ്മതയോടും കൂടിയാണെന്നത് ഇവിടെ സ്മരിക്കാവുന്നതാണ്. ശെമ്മാശൻ വലതുകാൽ മുട്ടുകുത്തി നിന്ന് സ്ഥാനം പ്രാപിക്കണം. കശ്ശീശാ രണ്ടു കാൽമുട്ടുകളും കുത്തിനിന്ന് സ്ഥാനം പ്രാപിക്കണം. മറ്റു സ്ഥാനാർത്ഥികൾ നിന്നു കൊണ്ട് സ്ഥാനം പ്രാപിക്കണം. പൂർണ്ണശെമ്മാശന് താഴെയുള്ള ശുശ്രൂഷാസ്ഥാനികളും കശ്ശീശാപട്ടം ഏറ്റ മേല്പ്പട്ടസ്ഥാനാർത്ഥികളും രണ്ടു കാൽമുട്ടുകളും കുത്തി നിൽക്കുന്ന നടപടി ഇന്ന് കാണുന്നുണ്ടെങ്കിലും പട്ടംകൊടക്രമം പ്രഖ്യാപിച്ച വ്യാഖ്യാനം അവയെ അനുകൂലിക്കുന്നില്ല. കശ്ശീശാപട്ടം ഏല്ക്കാത്ത ശർവായോ റമ്പാന്മാർ മെത്രാൻസ്ഥാനം ഏൽക്കുമ്പോൾ രണ്ട് കാൽമുട്ടുകളും കുത്തി നിന്ന് ആചാര്യത്വനൽവരം പ്രാപിക്കണം. എന്നാൽ കശ്ശീശാപട്ടംകൊടയിൽ ആചാര്യനൽവരം പ്രാപിച്ച ആൾ മെത്രാൻ സ്ഥാനമേൽക്കുമ്പോൾ വീണ്ടും ആചാര്യദാന ശുശ്രൂഷയുടെ ക്രമം നടത്തുന്നത് ആവർത്തനമല്ലേ? ആവർത്തിക്കപ്പെടാൻ പാടില്ലാത്ത കൂദാശകളിൽ ഒന്നാണ് ആചാര്യത്വം എന്നിരിക്കേ ഈ നടപടിയുടെ സംഗത്യം പുനഃപരിശോധിക്കേണ്ടതാണെന്ന് തോന്നുന്നു. കശ്ശീശ മേൽപ്പട്ടസ്ഥാനത്തേക്കു വിളിക്കപ്പെടുമ്പോൾ അയാളുടെ മേൽ ഇന്നത്തെ സിംഹാസനാരോഹണശുശ്രൂഷ (സുന്ത്രോണീസോ) മാത്രം നടത്തുവാനാണ് സഭ ഉദ്ദേശിച്ചിട്ടുള്ളത്. കശ്ശീശ ആവാത്ത റമ്പാൻ മേൽപ്പട്ടസ്ഥാനത്തേക്കു വരുമ്പോഴേ ഇന്ന് നടത്തുന്ന സാക്ഷാൽ ആചാര്യത്വത്തിന്റെ ക്രമം നടത്തേണ്ടതുള്ളൂ എന്നും തോന്നുന്നു.)

പട്ടംകൊടയുടെ മൂലഭാഷയിലുള്ള ക്രമങ്ങളിൽ സ്ഥാനാർത്ഥി മുട്ടുകുത്തുന്നതിന്റെ വ്യഖ്യാനം നൽകിയിട്ടുണ്ട്. ശെമ്മാശൻ പ്രാപിക്കുന്നത് ശുശ്രൂഷയുടെ ഒരു താലന്തു മാത്രമാകയാൽ അയാൾ വലതുകാൽ മുട്ടുകുത്തിനിന്ന് സ്ഥാനമേൽക്കണം. കശ്ശീശ പ്രകാശിപ്പിക്കുക(നഹറോനോ) ശുദ്ധീകരിക്കുക(ദക്കിയോനോ) എന്നീ രണ്ടു നൽവരങ്ങങ്ങൾ സ്വീകരിക്കുന്നതിനാൽ ഇരു കാൽമുട്ടുകളും കുത്തണം. മൂന്നാമതൊരു കാൽമുട്ട് മനുഷ്യർക്കില്ലാത്തതിനാൽ മൂന്നാമതൊരു പൗരോഹിത്യ നൽവരം സഭയിലുണ്ടെന്ന് പട്ടംകൊടശുശ്രൂഷകൾ രചിച്ചവരും ക്രോഡീകരിച്ചവരുമായ പിതാക്കന്മാർക്കു അറി യാമായിരുന്നില്ല. ബാർ എബ്രായ രചിച്ച സൽഗാ എന്ന വ്യാഖ്യാനപുസ്തകത്തിലും പൗരോഹിത്യ നൽവരങ്ങളായി മൂന്നാമതൊരു നൽവരം ചൂണ്ടിക്കാട്ടിയിട്ടില്ല (സൽഗാ- ഏഴാം അധ്യായം)

ഓർത്തഡോക്സ് സഭയിൽ മാത്രമല്ല പ്രാചീനസഭകളായ കത്തോലിക്കാ-കൽദായ സഭകളിലും പൗരോഹിത്യനൽവരത്തിന്റെ വ്യാഖ്യാനം സമാനമാണ്. കൽദായസഭയുടെ ഇതു സംബന്ധിച്ച വ്യഖ്യാനം താഴെ ചേർക്കുന്നു.

പട്ടം ഏൽക്കുന്നവരുടെ അടുക്കലേക്കു എപ്പിസ്ക്കോപ്പാ ചെല്ലുന്നു. അദ്ദേഹം അവരെ അവരുടെ ഇടത്തേ മുട്ടുമുകളിലാക്കി വലത്തേ മുട്ടിന്മേൽ നിറുത്തുന്നു.ഇത് ഒരു താലന്ത് സ്വീകരിച്ചതിന്റെ ദൃഷ്ടാന്തമാകുന്നു. (ശെമ്മാശന്റെ കൈവെപ്പുക്രമം. തക്സാപ്രാർത്ഥനകൾ നാലാം ഭാഗം പു. 202.)

ഇവിടെ അറിയേണ്ടത് എന്തെന്നാൽ ഇരുമുട്ടുകളിന്മേൽകശ്ശീശാ നിൽക്കുന്നതിന്റെ അർത്ഥം രണ്ടു താലന്തുകൾ സ്വീകരിച്ചിരിക്കുന്നു എന്നതാണ്. തന്റെ കണ്ണുകൾക്ക് മുകളിൽ കശ്ശീശാ ഇരുകൈകളും നീട്ടിയിരിക്കുന്നതിന്റെ അർത്ഥം അദ്ദേഹത്തിന് പരിശുദ്ധാത്മാവിനെ ക്ഷണിച്ച് വരുത്തുന്നതിനും ആശിർവ്വാദം നൽകുന്നതിനും ആത്മീയമക്കളെ ജനിപ്പിക്കുന്നതിനും ആത്മീയ ആഹാരങ്ങളാൽ അവരെ പരിപോഷിപ്പിക്കുന്നതിനും കർത്താവിന്നടുത്ത അനുവാദവും അധികാരവും ലഭിച്ചിരിക്കുന്നു എന്നാകുന്നു. (കശ്ശീശായുടെ കൈവെപ്പ് ക്രമം ടി. പുസ്തകം. പു. 212)

കത്തോലിക്കാസഭയുടെ പട്ടംകൊടക്രമത്തിലും ഈ വ്യാഖ്യാനം കാണുന്നു. പ്രാചീനമായ മൂന്ന് ക്രൈസ്തവസഭകളിലും ഈ വ്യാഖ്യാനം കാണുന്നതിന്റെ അർത്ഥം ഈ വ്യാഖ്യാനം അവിഭക്തസഭയുടെ പൊതുപാരമ്പര്യം ഒന്നു തന്നെയാണ് എന്നാണ്.

ഓർത്തഡോക്സ് സഭയുടെ പട്ടംകൊടക്രമത്തിലെ എല്ലാ ശുശ്രൂഷകളിലും കൈവെപ്പ് പ്രാർത്ഥനയെ പരിശുദ്ധാത്മവിളിയുടെ പ്രാർത്ഥന എന്ന് മലയാളം പരിഭാഷകളിൽ എഴുതിച്ചേർത്തിട്ടുണ്ടെങ്കിലും കൈവെപ്പ് പ്രാർത്ഥനയെ ക്രൊയ്ത്തൊദ്റൂഹോകാദീശോ (പരിശുദ്ധാത്മവിളി)എന്ന് മൂലഭാഷയിൽ രേഖപ്പെടുത്തിയിട്ടുള്ളത് കശ്ശീശാപട്ടം കൊടയിൽ മാത്രമാണ്. കശ്ശീശാപട്ടമേൽക്കാത്ത സ്ഥാനാർ ത്ഥിയെങ്കിൽ മേൽപ്പട്ടസ്ഥാനദാന ശുശ്രൂഷയിലും പരിശുദ്ധാത്മവിളിയുണ്ട്.

കൽദായ ക്രമത്തിലും ഇവിടെ സ്ഥാനാർത്ഥി പരിശുദ്ധാത്മാവിനെ പ്രാപിക്കുന്ന എന്ന് പ്രഖ്യാപിച്ചിട്ടുള്ളത് കശ്ശീശായുടെ കൈവെപ്പ് ക്രമത്തിൽ മാത്രമാകുന്നു. നമ്മുടെ ക്രമത്തിലും ഏവൻഗേലിയോൻ വായനയിൽ മുഖത്ത് സ്ലീബാഭാഷയിൽ ഊതി നിങ്ങൾ പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ എന്ന കർത്തൃവാക്യം ഉച്ചരിക്കുന്നത് കശ്ശീശാപട്ടം കൊടയിൽ മാത്രമാണെന്നത് ഇവിടെ ഓർക്കാവുന്നതാണ്.

=============

## വൈദികസ്ഥാനചിഹ്നങ്ങൾ

പരിശുദ്ധാത്മാവിനെ ക്ഷണിച്ചു വരുത്തി ബലിപദാർത്ഥങ്ങളെയും മറ്റും ശുദ്ധീകരിക്കുവാനും പരിശുദ്ധാത്മനിറവിൽ കാലോചിതമായി വേദവ്യാഖ്യാനം നൽകി ജനതയെ പ്രകാശത്തിലേക്കു പ്രബുദ്ധരാക്കുവാനുമായിട്ടാണ് കശ്ശീശാസ്ഥാനി പട്ടം കെട്ടപ്പെടുന്നതെന്നും സവിശേഷമായി പരിശുദ്ധാത്മദാനം നൽകപ്പെടുന്നത് കശ്ശീശാസ്ഥാനദാനശുശ്രൂഷയിലാണെന്നും ഈ അടിസ്ഥാനതത്വം ഓർത്തഡോക്സ് -കൽദായ-കാത്തോലിക്കാസഭകളുടെ പട്ടംകൊടവ്യാഖ്യാനത്തിൽ സമാനമാണെന്നും മുൻലക്കത്തിൽ കണ്ടുവല്ലോ.

ഈ നല്വരങ്ങളെ അനുസ്മരിക്കുവാനായി കശ്ശീശാ സ്ഥാനാർത്ഥിയ്ക്ക് വി.സ്ലീബായും ഏവൻഗേലിയോനും തിരുശേഷിപ്പ് പേടകവും ഐക്കണും നൽകുന്നു. മൂലഭാഷയിൽ എഴുതപ്പെട്ടതും മീഖായേൽ റാബോ പാത്രിയർക്കീസും ബാർ എബ്രായ മപ്രിയാനയും ഉപയോഗിച്ചതുമായ പട്ടംകൊടക്രമത്തിൽ നിന്ന് 1665ൽ പകർത്തിയെഴുതിയതും 1685ൽ മലങ്കരയിൽ വന്ന പ.യെൽദോ ബസ്സേലിയോസ് മപ്രിയാനയും കൂടെ വന്ന മാർ ഈവാനിയോസും ഉപയോഗിച്ച പട്ടംകൊടക്രമത്തിലും 1751ൽ വന്ന പിതാക്കന്മാരുടെ പുസ്തകങ്ങളിൽ നിന്ന് തൊഴിയൂർ പിതാക്കന്മാർ പകർത്തിയ പട്ടംകൊടക്രമങ്ങളിലും ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്. (ഇവയിൽ ആദ്യം പരാമർശിച്ച ക്രമം ഈ ലേഖകന്റെ കൈവശമുണ്ട്. രണ്ടാമതായി പരാമർശിച്ച ഗ്രന്ഥം തൊഴിയൂർ മെത്രാസനഭവനത്തിലെ ഗ്രന്ഥപ്പുരയിലുണ്ട്. യൂയാക്കീം മാർ കൂറിലോസ് ഇടവഴിക്കൽ പീലിപ്പോസ് കോറിയ്ക്ക പട്ടം നൽകിയതായി രേഖപ്പെടുത്തിയ ഒരു ക്രമത്തിലും ഇപ്രകാരം തന്നെയാണ് രേഖപ്പെടുത്തിയിരിക്കുന്നത്.

തന്മൂലം കശ്ശീശായുടെ സ്ഥാനചിഹ്നങ്ങൾ 4 എണ്ണമാണ്.

**1. വി.സ്ലീബ**

ശെമ്മാശന് നൽകുന്ന കുരിശുമാലയിൽ നിന്ന് ഇത് വ്യത്യസ്തമാണെന്ന് കാണിക്കുവാൻ ഇവിടെ പ്രയോഗിച്ചിട്ടുള്ളത് സ്ലീബോ കാദീശോ (വിശുദ്ധസ്ലീബാ)എന്നാണ്. കൂദാശകളിലും മറ്റും ആശീർവദിക്കുവാൻ കശ്ശീശാസ്ഥാനി മുതലുള്ളവർക്ക് സഭ നൽകുന്ന അധികാരാവകാശങ്ങളുടെ പ്രതീകമാകയാൽ വൈദികർ തൊട്ടു മുകളിലുള്ള ഏവരും കുരിശ് കൈയിൽ ധരിച്ചിരിക്കണം. കോപ്റ്റിക് സഭയിൽ ഇപ്പോഴും ആ പതിവുള്ള തായി ആ സഭയെ സന്ദർശിച്ച ഫാ.കുരിയാക്കോസ് ഒ.ഐ.സി അദ്ദേഹത്തിന്റെ യാത്രാവിവരണത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. മലങ്കരസഭയിൽ താക്കോലുകൾ അറ്റത്തുകെട്ടിയിട്ട് വലിയ ഒരു തൂവാല തോളിൽ എപ്പോഴും ധരിക്കുന്ന വൈദികൻ മുൻ തലമുറയിലുണ്ടായിരുനനത് ഈ ലേഖകൻ ശ്രദ്ധിച്ചിട്ടുണ്ട്. അവരുടെയും മുൻ തലമുറ കുരിശു കെട്ടിയ തൂവാല കൈയിൽ ധരിച്ചിരിക്കുന്നതിന്റെ അവശിഷ്ട പാരമ്പര്യ

മാകാം അത്. ഇരുന്നൂറു കൊല്ലങ്ങൾക്കുമുമ്പ് മലങ്കരയിലെ വൈദികർ വലിയ തൂവാല കെട്ടിയ സ്ലീബാ കൈയിൽ ധരിച്ചിരുന്നതായി ഉഗാണ്ടയിലെ ബിഷപ്പ് എൽ.ഡബ്ലിയു. ബ്രൗൺ രേഖപ്പെടുത്തിയിട്ടുണ്ട്. അർക്കദിയാക്കന്മാർക്ക് അംശവടി നിഷേധിക്കുവാൻ അർക്കദിയാക്കോൻ സ്ഥാനം തന്നെ ഇല്ലാതാക്കിയ അധീശശക്തികൾ വൈദികൻ കൈയിൽ കുരിശു ധരിക്കുന്നത് നിരോധിച്ചു കാണണം. (ഈ സഭയിൽ ഏറ്റവും എളുപ്പത്തിൽ സാധിക്കാവുന്ന കാര്യം നിരോധനം ഏർപ്പെടുത്തുവാനുള്ള പ്രമേയം പാസ്സാക്കലും നിരോധനകല്പന പുറപ്പെടുവിക്കലുമാണ്. സൃഷ്ടിപരമായ സംരംഭങ്ങൾക്കേ പ്രതിഭ ആവശ്യമുള്ളൂ. നിരോധനം ദൈവികമല്ല, പൈശാചികമാണ് എന്ന് പറഞ്ഞ ഇലഞ്ഞിക്കൽ മഹാനായ ജോൺ വക്കീലിനെ ഓർമ്മവരുന്നു)

പില്ക്കാല പട്ടംകൊടക്രമങ്ങളിൽ ആ നിർദ്ദേശം ഒഴിവാക്കപ്പെട്ടത് ഇപ്രകാരം ബോധപൂർവ്വമാകാം. സ്ലീബാ നൽകുന്ന ഔപചാരികമായ ചടങ്ങ് പട്ടം കൊടയിൽ നിന്ന് എടുത്ത് മാറ്റിയെങ്കിലും പ്രദക്ഷിണങ്ങളിൽ കുരിശ് ധരിക്കുക. പ്രദക്ഷിണങ്ങളുടെ ഒടുവിൽ കുരിശു കൊണ്ട് ജനത്തെ വാഴ്ത്തുക, നമസ്ക്കാരങ്ങളുടെയും വി.കുർബ്ബാനയുടെയും മറ്റും ഒടുവിൽ സ്ലീബാ മുത്തിയ്ക്കുക എന്നീ സന്ദർഭങ്ങളിൽ എല്ലാ പട്ടക്കാരും ഒരു പോലെ കുരിശുപയോഗിക്കുന്നുണ്ട്. ചില പട്ടക്കാർ മാമ്മൂദീസാ, വിവാഹം തുടങ്ങിയ കൂദാശാനുഷ്ഠാനങ്ങളിലും കുരിശു ധരിച്ച് വാഴ്ത്തുന്നത് ഇപ്പോൾ സാധാരണയായിട്ടുണ്ട് ഏത് കൂദാശയിലും കശ്ശീശന്മാർക്കു വാഴ്വ് നൽകുവാൻ സ്ലീബാ ഉപയോഗിക്കാവുന്നതാണ്.

**2. ഏവൻ ഗേലിയോൻ**

ശെമ്മാശന്മാർക്കു ഏവൻഗേലിയോൻ വായിക്കുവാനുള്ള അനുവാദത്തിന്റെ ചിഹ്നമായിട്ടാണ് ഏവൻഗേലിയോൻ നൽകുന്നതെങ്കിൽ കശ്ശീപട്ടംകൊടയിൽ ഏവൻഗേലിയോൻ നൽകുന്നത് കാലോചിതമായ വ്യഖ്യാനംകൊണ്ടും പ്രബോധനം കൊണ്ടും ജനങ്ങളെ പ്രകാശിപ്പിക്കുവാനുള്ള നൽവരത്തിന്റെ സൂചനയായിട്ടാണ്. ഔദ്യോഗികമായി സഭയുടെ അധ്യാപനം നടത്തുവാനുള്ള ചുമതല കശ്ശീശാ മുതലുള്ള സ്ഥാനികൾക്കു മാത്രമാണ്.

കശ്ശീശാസ്ഥാനത്തിൽ കുറഞ്ഞവർ പൊതുപ്രസംഗങ്ങൾ നടത്തുമ്പോൾ അവർക്കു ഏവൻഗേലിയോൻ മേശ ഉപയോഗിക്കുവാൻ അനുവദിക്കാതെ താഴെ നമസ്ക്കാരമേശയിൽ നിന്ന് മാത്രം പ്രസംഗിക്കുവാൻ നിർദ്ദേശിക്കുന്നതും ഒരു കശ്ശീശായുടെ അനുവാദപ്രകാരം മാത്രമേ അവർ പ്രസംഗിക്കാവൂ എന്ന് വ്യവസ്ഥ ചെയ്തിട്ടുള്ളതും തന്മൂലമാണ്. അവൈദികപ്രസംഗകർ വൈദികരില്ലാത്ത സദസ്സുകളിൽ പ്രസംഗിക്കുന്നതും ദൈവം അനുഗ്രഹിക്കട്ടെ എന്ന് പറഞ്ഞ് പ്രസംഗം ഉപസംഹരിക്കുന്നതും പരിശുദ്ധാത്മാവേ നീ എഴുന്നെള്ളേണമേ എന്ന് പ്രാർത്ഥിക്കുന്നതും മറ്റും കണ്ടിട്ടുണ്ട്. കശ്ശീശാസ്ഥാനത്തിന് താഴെ യുള്ളവർക്കു അനുവാദമില്ലാത്ത കാര്യങ്ങളാണിവയെല്ലാം. കാര്യങ്ങൾ അറിയാതെ ഇപ്രകാരമുള്ള ഗാനങ്ങൾ ഉപയോഗിക്കുന്നവരും അവ പ്രോത്സാഹിപ്പിക്കുന്നവരും സഭയിൽ വർദ്ധിക്കുന്നത് ഉത്തരവാദിത്വപ്പെട്ടവർ നിരോധിക്കാത്തത് കഷ്ടം തന്നെ. (ഈയിടെ ഒരു ഭവനത്തിന്റെ ശിലാസ്ഥാപനം ഒരു അർദ്ധശെമ്മാശൻ നടത്തിയതായി കേട്ടു. ശിലാസ്ഥാപനത്തിൽ വാഴ്ത്തിയ ശിലയാണ് വി.ത്രിത്വ നാമത്തിൽ പ്രതിഷ്ഠിക്കുന്നത്. ശിലയെ വാഴ്ത്തുവാനും ത്രിത്വനാമത്തിൽ പ്രതിഷ്ഠിക്കുവാനും ഒരു ശെമ്മാശന സഭ അനുവദിക്കാതിരിക്കേ ഒരു ശെമ്മാശൻ ഇക്കാര്യങ്ങൾ നിർവ്വഹിച്ചത് വൈദിക സെമിനാരികളിൽ വൈദികവിദ്യാർത്ഥികൾക്കു ലഭിക്കുന്ന പരിശീലനത്തിന്റെ പോരായ്മയാണെങ്കിൽ അത് അടിയന്തിരമായി പരിഹരിക്കേണ്ടതാണ്.

നമ്മുടെ പല ബൈബിൾ ക്ലാസ്സുകളിലും പ്രസംഗിക്കുവാൻ പഠിപ്പിക്കുന്ന വൈദികരുണ്ടെന്ന് കേൾക്കുന്നു അവൈദികരെ പരിശീലിപ്പിക്കുന്നത് ഉചിതം തന്നെ. പക്ഷേ പ്രസംഗക്കുറിപ്പുകൾ പകർത്തി കൊടുത്തിട്ടല്ല പ്രസംഗകരെ പരിശീലിപ്പിക്കേണ്ടത്. സഭയുടെ അടിസ്ഥാന ഉപദേശങ്ങളിലും അനുഷ്ഠാനങ്ങളിലും ആരാധനാപാരമ്പര്യങ്ങളിലും അവരെ ഉറപ്പിക്കുകയാണ് ആദ്യം വേണ്ടത്. ഇപ്പോഴത്തെ നിലയിൽ ദിവ്യബോധനത്തിന്റെ എല്ലാ കോഴ്സുകളും പഠിച്ചു പൂർത്തിയാക്കിയവർക്കേ പ്രസംഗകരാവാൻ പരിശീലനം നൽകാവൂ. അല്ലാത്ത ബൈബിൾ ക്ലാസ്സുകളെല്ലാം സഭയ്ക്കു ദോഷമേ ചെയ്തിട്ടുള്ളൂ. ഇടവകയിലെ കശ്ശീശന്മാർ തങ്ങളുടെ കൂട്ടുവേലക്കാരായി അവൈദികരുടെ സഹായം തേടുമ്പോൾ ഈ ദൃശകാര്യങ്ങളെ ഗൗരവമായി പരിഗണിക്കേണ്ടതല്ലേ?

# മേൽപ്പട്ടക്കാരന്റെ സ്ഥാനചിഹ്നം 10

ഫാ. ഡോ. ജോസഫ് ചീരൻ

മേൽപ്പട്ടക്കാരന്റെ സ്ഥാനചിഹ്നം അംശവടി മാത്രമാണ്. അംശവടി ഓർത്തഡോക്സ് സഭയിൽ എന്നല്ല എല്ലാ ക്രൈസ്തവ സഭകളിലും മേൽപ്പട്ടക്കാരന്റെ സ്ഥാനചിഹ്നമാണ്. കത്തോലിക്കാ സഭയിലും ആംഗ്ലിക്കൻ സഭയിലും മറ്റു പ്രൊട്ടസ്റ്റന്റ് സഭകളിലും ബിഷപ്പുമാർക്ക് അംശവടിയുണ്ട്. മേൽപ്പട്ടക്കാർക്ക് പ. സുന്നഹദോസ് സ്ഥാനം നൽകുമ്പോൾ നടത്തുന്ന സെറിമോണിയൽ ചടങ്ങ് അംശവടി സ്ഥാനദാനമാണ്. എല്ലാവരും അംശവടിയിൽ പിടിക്കുകയും ഓരോരുത്തരായി പിടിവിട്ട് പുതിയ ബിഷപ്പിന് അംശവടി സ്വന്തമാകുന്ന ആ ചടങ്ങ് പ്രതീകാർത്ഥത്തിൽ ആലോചനാ മധുരമാണ്. അംശവടി മേലധികാരമായ സൂപ്പർ വിഷന്റെ ചിഹ്നമാണ്. കശീശന്മാരുടെ മേലാധികാരി എന്ന നിലയിൽ എപ്പിസ്ക്കോപ്പായ്ക്കും എപ്പിസ്ക്കോപ്പന്മാരുടെ സൂപ്പർവൈസർ എന്ന നിലയിൽ മെത്രാപ്പോലീത്ത, കാതോലിക്ക – പാത്രിയർക്കീസ് സ്ഥാനികൾക്കും അംശവടി നൽകുന്നു. ലോകമെങ്ങുമുള്ള ക്രൈസ്തവ സഭകളിലെ മേലധ്യക്ഷന്മാർ ഉപയോഗിക്കുന്ന അംശവടികൾക്കു രൂപത്തിലും സാദൃശ്യത്തിലും ഉപയോഗത്തിലും ചില വ്യത്യാസങ്ങൾ കാണാമെങ്കിലും അവയുടെ തത്വം ഒന്നു തന്നെയാണ്. ഓർത്തഡോക്സ് സഭകളിൽ മേൽപ്പട്ടസ്ഥാനമേറ്റ സ്ഥാനി ജനങ്ങളെ ആശീർവ്വദിക്കുന്നത് അംശവടികൊണ്ടാണെന്നത് ഇവിടെ ഓർക്കാം. അത് പ്രത്യേകമായി പട്ടംകൊട പുസ്തകത്തിലെ കുറിപ്പിൽ രേഖപ്പെടുത്തിയിട്ടുള്ളതാണ്. (കൈയ്യിൽ സ്ലീബാ ഉള്ളപ്പോൾ അംശവടികൊണ്ട് വാഴ്ത്തുന്നത് അനുചിതമെന്ന് കരുതി മാർത്തോമ്മ സഭയിലെ പുതിയ മേൽപ്പട്ടക്കാരൻ അംശവടിക്ക് പകരം സ്ലീബാ കൊണ്ട് ജനത്തെ ആശീർവ്വദിക്കുന്നത് പട്ടംകൊട പുസ്തകത്തിലെ കുറിപ്പ് ശ്രദ്ധിക്കാത്തതുകൊണ്ടോ ഗ്രഹിക്കാത്തതുകൊണ്ടോ ആകാം.

ശെമ്മാശന്മാരുടെ മേലന്വേഷകനായി ശെമ്മാശനേയോ, കശീശയേയോ നിയമിക്കുമ്പോൾ – അർക്കദിയാക്കോൻ എന്നാണ് ആ സ്ഥാനിയുടെ ഔദ്യോഗിക നാമം– അയാൾക്കും അംശവടി നൽകിയേ തീരൂ. ഈ കാര്യവും ക്രമത്തിലുണ്ട്. അർക്കദിയാക്കോന്റെ വടിയേയും ബിഷപ്പിന്റെ വടിയേയും സുറിയാനിയിൽ *മൂറോനീസാ എന്ന ഏക പദംകൊണ്ടാണ് വ്യവഹരിച്ചിട്ടുള്ളത്. ഇതിൽ മേല്പട്ടക്കാരന്റെ മൂറോനീസ സാക്ഷാൽ അംശവടിയാണെന്നും അർക്കദിയാക്കോന്റേത് വാക്കിംഗ് സ്റ്റിക്ക് ആണെന്നും ചിലർ ഔപചാരികമായിത്തന്നെ പ്രചരിപ്പിച്ചു തുടങ്ങിയിട്ടുള്ളത് രസാവഹമാണ്.* കുർസിയോ എന്ന സുറിയാനി പദം (അർത്ഥം: ഇരിപ്പിടം അല്ലെങ്കിൽ കസേര) പാത്രിയർക്കീസിന്റെ വിശേഷണമാവുമ്പോൾ സിംഹാസനം എന്നും കാതോലിക്കായുടേയോ, മേൽപ്പട്ടക്കാരന്റേയോ വിശേഷണമാകുമ്പോൾ പീഠമെന്നും വിവർത്തനം ചെയ്തിട്ടുണ്ട്. ഉദയഗിരിക്കാനോൻ ഗ്രന്ഥത്തിന്റെ സംസ്കാര വിഹീനതയായിട്ടേ അത്തരം വ്യാഖ്യാനങ്ങളെ വിശേഷിപ്പിക്കാനാവൂ.

ഈ ലേഖന പരമ്പര ഇവിടെ അവസാനിപ്പിക്കട്ടെ. സഭയിലെ ആചാര സ്ഥാനങ്ങളെ ഗൗരവപൂർണ്ണമായി വിലയിരുത്തുന്നവർക്ക് ഈ പരമ്പര ചില ഉൾക്കാഴ്ചകൾ നൽകാതിരിക്കുകയില്ല. ആ ഉൾക്കാഴ്ചകൾ ഇന്നത്തെ ചില പതിവുകളുടെയും നിലപാടുകളുടെയും അർത്ഥമില്ലായ്മയെ ചൂണ്ടിക്കാട്ടാനും ശരിയായ ഒരു ചരിത്രം വൈദിക സ്ഥാനങ്ങളെപ്പറ്റി ഉരുത്തിരിയിച്ചെടുക്കുവാനും ആ ഉൾക്കാഴ്ചകൾ സഹായിക്കാതിരിക്കുകയില്ല.

# ഹൂദായകാനോൻ ഇന്ത്യയിലെ ഭാഷ്യങ്ങൾ

ഇടവക പത്രികയിലെ പത്രാധിപക്കുറിപ്പിനെ പരാമർശിച്ച് എന്റെ സുഹൃത്ത് ബഹു.കോനാട്ട് ഡോ. ജോൺസ് ഏബ്രഹാം അച്ചൻ എഴുതിയ പ്രതികരണ ലേഖനത്തെ സ്വാഗതം ചെയ്യുന്നു. കഫർത്തൂത്താ സുന്നഹദോസിന്റെ നിശ്ചയങ്ങളിലും മൂറോൻ കൂദാശയെപ്പറ്റിയുള്ള നിശ്ചയങ്ങളിലും നടത്തിയ തിരുത്തുകളുടെ ഉദാഹരണം അദ്ദേഹം മൗനം കൊണ്ട് ശരി വയ്ക്കുന്നു. 18 അക്കം കാനോൻ തിരുത്തുകാനോൻ ആണെന്നതിലും അദ്ദേഹത്തിന് സംശയമില്ല. സംശയം മുഴുവൻ 1890ലെഴുതിയ കാനോൻ പകർപ്പിന് മുമ്പ് 18 അക്കം കാനോനിൽ പ്രത്യക്ഷപ്പെട്ട തിരുത്തുകൾ പ്രത്യക്ഷപ്പെട്ടിരുന്നില്ലേ എന്നാണ്. ആ സംശയത്തെ ഈ ലേഖകൻ അംഗീകരിക്കുന്നു. 1890ന് മുമ്പ് കാനോനിൽ തിരുത്തുകൾ നടന്നിട്ടുണ്ട്. ആ തിരുത്തലുകൾ റോയൽ കോടതി വിധിയെ സ്വാധീനിച്ചിട്ടുമുണ്ട്. തന്മൂലം 1890ലെഴുതിയ കാനോന്റെ മാർജിനിലുകളിൽ എഴുതിയ തിരുത്തുകൾക്ക് എന്ത് പ്രസക്തി എന്നാണ് എന്റെ സ്നേഹിതന്റെ ചോദ്യം. ആ ചോദ്യത്തിന് സമാധാനം നൽകുവാനുള്ള ശ്രമമാണ് ഈ ചർച്ചയിൽ നടത്തുന്നത്.

1685ൽ കേരളത്തിലെത്തിയ മാർ ഈവാനിയോസ് ആണ് ഹൂദായകാനോൻ മലങ്കരയിൽ പരിചയപ്പെടുത്തിയത്. ഹൂദായകാനോനിൽ നിന്ന് ആവശ്യമായ ചില ഭാഗങ്ങൾ ഒരു കഹന്ന യൗസേഫ് കൽദായസുറിയാനി ലിപിയിൽ പകർത്തിയത്(1686ൽ) പരിശോധിച്ച ശേഷമാണീ നിഗമനം. പാത്രിയർക്കീസിന് മലങ്കരസഭയുടെ മേൽ ആധിപത്യമുണ്ടെന്ന പ്രചാരണം ആരംഭിച്ചതും 1685 മുതലാണ് അവർ മലങ്കരസഭാചരിത്രത്തെ ഏതാനും വാക്യങ്ങളിൽഒതുക്കിയിട്ടുള്ളതിപ്രകാരമാണ്. "....ഇങ്ങനെ സ്ഥാനമാനത്തോടുകൂടെയും വേദന്യായങ്ങളോട് കൂടിയും ഇരുന്നു ക്രിസ്ത്യാനി, തോമ്മാ കഴിഞ്ഞ ശേഷം പരദേശങ്ങളിൽ നിന്നും വന്ന സുറിയാനിക്കാരായ ക്രിസ്ത്യാനികൾ ഉണ്ടായിരുന്നു. അക്കാലങ്ങൾ ഒക്കെയും അന്ത്യോഖ്യായിൽ നിന്ന് എപ്പിസ്കോപ്പന്മാർ മാറിമാറി വന്നിരിക്കുമ്പോൾ കൊച്ചിക്കോട്ടയിൽ പറങ്കി വന്നതിന്റെ ശേഷം, മേൽപ്പട്ടക്കാരില്ലായ്ക കൊണ്ട് മനസ്സ് മുട്ടിയിരിക്കുമ്പോൾ അബ്രഹാം എന്നു പേരുള്ള ഒരു എപ്പിസ്ക്കോപ്പാ വന്നിറങ്ങി അയാൾ നെസ്തോർ മാർഗ്ഗമാകുന്നു....." 1685ൽ വന്ന ഈവാനിയോസും 1751ൽ വന്ന ഈവാനിയോസും പ്രചരിപ്പിച്ചതിൻ പ്രകാരമാണ് അന്ത്യോഖ്യായുടെ ആധിപത്യമാണ് ശ്ലൈഹീകകാലം മുതലേ മലങ്കരസഭയ്ക്കുണ്ടായിരുന്നതെന്ന് മലയാളികൾ നിരാധാരമായി വിശ്വസിച്ചത്. (പരശുരാമൻ കടലിൽ മഴുവെറിഞ്ഞ് കേരളമുണ്ടാക്കി. തന്മൂലം കേരളത്തിന്റെ ഉടമകൾ ആര്യന്മാരായ ബ്രാഹ്മണർ ആണെന്ന് 'കേരളോൽപത്തി'യിലൂടെയും മറ്റും ബ്രാഹ്മണർ പ്രചരിപ്പിച്ചിരുന്നതിന് സമാന്തരവും സമകാലികവുമാണീ പ്രചാരണവും. അതു വേണ്ടതുപോലെ ശ്രദ്ധിക്കാതെ അന്ത്യോഖ്യാബന്ധത്തിന്റെ വേരുകൾ പ്രത്യക്ഷപ്പെടുന്നത് 19-ാം നൂറ്റാണ്ടിൽ മുളന്തുരുത്തി സുന്നഹദോസിലാണെന്ന് ചില ചരിത്രകാരന്മാർ നിരീക്ഷിച്ചിട്ടുള്ളതിന് ചരിത്രത്തിന്റെ യാതൊരു പിൻബലവുമില്ല.) പകലോമറ്റം മെത്രാന്മാരുടെ കാലത്തും ഈ വിശ്വാസം തുടർന്നു. പകലോമറ്റം മെത്രാന്മാരുടെ കാലം കഴിഞ്ഞ് 3 മലങ്കരമെത്രാന്മാർ അന്ത്യോഖ്യൻ മേൽവിലാസമില്ലാതെ പട്ടമേറ്റു. സഭയിലാരും അതിനെ എതിർത്തിരുന്നില്ല. എന്നാൽ ഇക്കാലത്ത് നവീകരണപ്രേമിയായ പാലക്കുന്നത്ത് മാർ മാത്യൂസ് അത്തനാസ്യോസ് പാത്രിയാർക്കീസിന്റെ മേൽവിലാസം വീണ്ടും മലങ്കരയിൽ വിഷയമാക്കി. പ്രോട്ടസ്റ്റണ്ട് വീക്ഷണം പുലർത്തിയ മാത്യൂസ് അത്തനാസ്യോസിനെ പ്രോട്ടസ്റ്റന്റുകാരായ ബ്രിട്ടീഷ് സർക്കാർ പിന്തുണച്ചപ്പോൾ അനായാസേന വിജയം പാലക്കുന്നത്ത് മെത്രാന് ലഭിച്ചു. മലങ്കരമെത്രാനായിരുന്ന ചേപ്പാട്ട് മെത്രാച്ചൻ, പാത്രിയർക്കീസ് അയച്ച യൂയാക്കീം കൂറിലോസും സ്തേഫാനോസും, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് II ഇവരൊക്കെ പാത്രിയർക്കീസ് മലങ്കരമെത്രാനായി അത്തന്നാസ്യോസിനെ വാഴിച്ച എന്ന വിശേഷണത്തിന് മുമ്പിൽ നിഷ്പ്രഭരായി. 1815 മുതൽ 1817 വരെയുള്ള ആറുപതിറ്റാണ്ടുകളുടെ കഥയാണിത്.

1876ൽ മലങ്കരസഭയിൽ വന്ന പത്രോസ് പാത്രിയർക്കീസിന്റെ സന്ദർശനം, കാര്യങ്ങളൊക്കെ വ്യത്യാസപ്പെടുവാൻ കാരണമായി. പാലക്കുന്നത് മെത്രാച്ചന്റെ കവചമായിരുന്ന രാജകീയ വിളംബരം അതോടെ പിൻവലിക്കപ്പെട്ടു. പാത്രിയർക്കീസിന്റെ പ്രഭാവലയത്തിൽ ആളുകൾ ആകൃഷ്ടരായി. പള്ളികൾ പാലക്കുന്നത്ത് മെത്രാച്ചന്റെ കൈവിട്ട് പാത്രിയർക്കീസിന്റെ അനുയായി ആയ പുലിക്കോട്ടിൽ മെത്രാച്ചനെ അനുകൂലിക്കുവാൻ തുടങ്ങി.

നിരാശനായി പാലക്കുന്നത്ത് മെത്രാച്ചൻ പിൻഗാമിയായി സഹോദരപുത്രനെ-തോമസ് അത്താനാസ്യോസിനെ- വാഴിച്ച് ചരിത്രത്തിൽ അസ്തമിച്ചു ഇതാണ് റോയൽ കോടതി വിധിയിൽ അവസാനിച്ച സെമിനാരി കേസിന്റെ പശ്ചാത്തലം. അപ്പോഴേക്കും മുളന്തുരുത്തി സുന്നഹദോസും മേൽപ്പട്ടക്കാരുടെ വാഴ്ചയും ഭദ്രാസന വിഭജനവും അസോസ്യേഷൻ രൂപീകരണവും ട്രസ്റ്റിമാരുടെ നിയമനവും ഒക്കെ കഴിഞ്ഞിരുന്നു. നവീകരണക്കാരുടെ കൈവശമായിരുന്ന സെമിനാരി വീണ്ടെടുക്കുക- അതായിരുന്നു സെമിനാരിക്കേസിന്റെ മുഖ്യലക്ഷ്യം. പാത്രിയർക്കീസ് സ്വദേശത്തേക്കു മടങ്ങി. പുലിക്കോട്ടിൽ ദീവന്നാസ്യോസ് II വാദിയായും പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് പ്രതിയായും കേസ് ആരംഭിച്ചു.

പാത്രിയാർക്കീസിൽ നിന്ന് പട്ടമേറ്റു എന്ന അവകാശവാദത്തിൽ രാജകീയ വിളംബരം നേടിയ മലങ്കരമെത്രാപ്പോലീത്തായുടെ പിൻഗാമി ആര്? അതാണ് കേസിൽ തീരുമാനിക്കാനുള്ള കാര്യം. പുലിക്കോട്ടിൽ മെത്രാച്ചന് പാത്രിയാർക്കീസിന്റെ നിയമനപത്രം- സുസ്താത്തിക്കോൻ-ഉണ്ട്. തോമസ് അത്തനാസ്യോസിന് അതില്ല. മുൻഗാമിയുടെ രേഖാമൂലമായ നിലപാടുകൾ തന്നെ പിൻഗാമിയുടെ സ്ഥാനസാധ്യതയ്ക്കെതിരായി. ഇതിനെ നേരിടുവാൻ കുശാഗ്രബുദ്ധിയായ തോമസ് അത്തനാസ്യോസ് മെത്രാച്ചൻ 'മലങ്കരക്കാനോൻ' എന്ന പേരിൽ ഒരു കാനോൻ മലയാളത്തിൽ പ്രസിദ്ധീകരിച്ചു. അച്ചടിച്ചത്1897ൽ കോട്ടയം സി.എം.എസ് പ്രസിൽ നിന്നാണെങ്കിലും "1857 സുറിയാനി സിമ്മനാരി അച്ചുകൂട

ത്തിൽ അച്ചടിച്ചതിന്റെ ശരി പകർപ്പ്" ന്ന് മുൻപേജിൽ രേഖപ്പെടുത്തി. "മാർ തോമ്മാ ശ്ലീഹായുടെ ഇട വകയാകുന്ന മലങ്കരസുറിയാനിസഭയുടെ കാനോൻ" എന്നാണ് മലങ്കരക്കാനോന്റെ പൂർണ്ണശീർഷകം. ഈ കാനോൻ മലങ്കര ഇടവകയുടെ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തർജ്ജമ ചെയ്തു കോട്ടയത്തു സുറിയാനി സിമ്മനാരിയിൽ ടി.മെത്രപ്പോലീത്തായുടെ അച്ചുകൂടത്തിൽ അച്ചടിച്ചത്- 1857. എന്ന് തൊട്ടടുത്ത പേജിൽ ചേർത്തിട്ടുണ്ട. അതിന്റെ മുഖവരയിൽ ഇപ്രകാരം കാണുന്നു. "നമ്മെ വിളി ച്ചിരിക്കുന്ന വിളിയെ നാം അഗണ്യമാക്കാതെ മൂലാധാരങ്ങളെ തേടി തിരഞ്ഞതിൽ തുലോം പൂർവ്വീക മായ കയ്യെഴുത്തുകളു ടെയും മറ്റും ചില ക്രാസ്സുകൾ അവിടവിടെനിന്നും കണ്ടുകിട്ടിയതിനെ പരിശോ ധിച്ച് ഈ സമുദായം ആചരിച്ചുവന്ന പൂർവ്വീക കാനോനായ്ക്കു ശരിയായ ഒരു ചുരുക്കം കൂട്ടിച്ചേർപ്പാൻ സംഗതിയായതിൽ നാം സന്തോഷിക്കുന്നു.

നമ്മുടെ അന്വേഷണത്താൽ ലഭിച്ചിട്ടുള്ള ഈ കുറിപ്പുകൾ സമുദായത്തിന്റെ പൂർവ്വീക നടപടിക ളോട് എത്രയും ശരിയായും ഏവൻഗേലിയോന്റെ കല്പനകൾക്കു മഹായോജിപ്പായും കണ്ടതിനാൽ ഇതിനെത്തന്നെ അടിസ്ഥാനമാക്കി ചട്ടപ്പെടുത്തുന്നതിങ്കൽ ഈ സമുദായത്തിന്റെ മുൻ നടപടികൾക്കു പ്രതികൂലമായിരിക്കുന്ന ആചാരങ്ങൾ, മതഭേദങ്ങൾ എപ്പേർപ്പെട്ടവയും ഒടുങ്ങി സകലവും യുക്ത മായും ക്രമമായും തീരുമെന്ന് നാം വിശ്വസിക്കുന്നു.

മൂലഭാഷയുടെ പഠിത്തക്കുറവും പൂർവ്വീകകാനോനുകളുടെ പരിജ്ഞാനക്കുറവും അധികരിച്ചിരി ക്കുന്ന സ്ഥിതിയ്ക്ക് ഈ കാനോനാകൾ ചമക്കപ്പെട്ട സുറിയാനി ഭാഷയിൽത്തന്നെ മേലാലും അതെഴുതി സൂക്ഷിക്കയെന്ന് വന്നാൽ സമുദായത്തിന് ഒട്ടുക്കും നിരന്തരമായ പ്രയോജനം വരികയില്ലെന്ന് കണ്ട് സ്വദേശഭാഷയിലേക്ക് ആതുകളെ തർജ്ജിമ ചെയ്ത് അച്ചടിപ്പിച്ചിരിക്കുന്നു.

ഈ തർജ്ജിമ നമുക്ക് ലഭിക്കപ്പെട്ട പഴയ പകർപ്പുകളുടെ ശരിയായ പരിഭാഷയും സ്വന്തം അഭിപ്രാ യങ്ങൾ യാതൊന്നും കരേറ്റിയിട്ടില്ലാത്തതും ആകുന്നു".

തന്റെ വാദഗതികൾക്കു പിൻബലം നൽകുവാനായി പാലക്കുന്നത്ത് തോമസ് മാർ അത്താനാ സ്യോസ് ഈ മലങ്കരക്കാനോൻ കോടതിയിൽ ഹാജരാക്കി. കോടതി അതിന് Exhibit X X XVIII എന്ന് നമ്പർ നൽകി. റോയൽക്കോടതി വിധിയിലെ ഈ പരാമർശത്തിലൂടെയല്ലാതെ മലങ്കരക്കാനോൻ എന്തെന്ന് മലങ്കരസഭാചരിത്രകാരന്മാർ മനസ്സിലാക്കിയതായി തോന്നുന്നില്ല. മലങ്കര സഭാചരിത്രത്തിന്റെ ആധികാരിക വക്താക്കളായ ഈ.എം. ഫിലിപ്പ്, ഫാ.ഡോ.വി.സി.ശാമുവൽ, ഫാ.ഡോ.ടി.ഐ. വർഗ്ഗീസ്, ഫാ.ഡോ.എം.ഒ. ജോൺ തുടങ്ങിയവർ സഭാചരിത്രത്തിന്റെ ഔദ്യോഗികവും ശാസ്ത്രീയവുമായ ഭാഷ്യ ങ്ങൾ ചമച്ചിട്ടുള്ളതും സെമിനാരിക്കേസിനെപ്പറ്റി ആധികാരിക ലേഖനങ്ങളും ഗ്രന്ഥങ്ങളും ഗവേഷണ ങ്ങൾ നടത്തി രചിച്ചിട്ടുള്ളതും ഈ മലങ്കരക്കാനോൻ പരിശോധിക്കാതെയാണെന്ന് പലപ്പോഴും തോന്നി യിട്ടുണ്ട്. ആ പരിശോധനയുടെ അഭാവം അവരുടെയൊക്കെ സഭാചരിത്രദർശനങ്ങളെയും നിലപാടുക ളെയും വികലമാക്കിയിട്ടുമുണ്ട്. കോട്ടയം വൈദികസെമിനാരി അദ്ധ്യാപകൻ കൂടിയായ ഡോ. ജോൺസ് അബ്രഹാം അച്ചനും മലങ്കരക്കാനോൻ കണ്ടിട്ടില്ലെന്ന് അദ്ദേഹത്തിന്റെ ലേഖനം വ്യക്തമാക്കു ന്നു. "... മാർത്തോമ്മാസഭാക്കേസിനായി മലങ്കരക്കാനോൻ എന്ന പേരിൽ ഒരെണ്ണം പുതുതായി ഉണ്ടാക്കി ഹാജരാക്കി എന്നാണ് മനസ്സിലാകുന്നത്. ഇതിന് കോടതിവിധിയിൽ Exhibit XXXVIII എന്ന് നമ്പർ ഇട്ടിരിക്കുന്നു" എന്ന പ്രസ്താവനയാണീ നിഗമനത്തിനാധാരം. 19-ാം നൂറ്റാണ്ടിലെ സഭാച രിത്രം മുൻ നിർത്തി ഗവേഷണം ചെയ്ത് ഡോക്ടറേറ്റ് എടുത്ത സെമിനാരി പ്രൊഫസറും തന്റെ ഗ്രന്ഥ ത്തിന്റെ ബിബ്ലിയോഗ്രാഫിയിൽ 'മലങ്കരകാനോൻ' ചേർത്തിട്ടില്ല എന്നത് വിസ്മയകരം തന്നെ, മലങ്കര മെത്രാപ്പോലീത്താ കോടതിയിൽ ഹാജരാക്കിയ കാനോൻ വെർഷൻ 'കാപ്പിക്കാനോൻ' എന്ന പേരിൽ പല ചരിത്രകാരന്മാരാലും പരിഹാസപൂർവ്വം പരാമർശിക്കപ്പെട്ടിട്ടുണ്ടെങ്കിലും ആ കാനോൻ മൂലം എതിർക്കപ്പെട്ട മലങ്കരക്കാനോനെപ്പറ്റി അവരാരും നേരിട്ട് പരിശോധന നടത്തിയിരുന്നുവോ എന്ന് സംശ യമാണ്. തന്മൂലം ഈ കാനോൻ ചർച്ചയിൽ മലങ്കരക്കാനോന്റെ സ്വരൂപം വെളിപ്പെടുത്തേണ്ടിയിരിക്കു ന്നു.

# മലങ്കരക്കാനോൻ

മലങ്കരസഭയിൽ അധികമാരും കാണാത്ത ഒരു കാനോൻ ആണ് മലങ്കരക്കാനോൻ. ജനയിതാക്കൾ ബഹിഷ്കരിച്ച ഈ കാനോൻ സഭാചരിത്രകാരന്മാർ പോലും കണ്ടിട്ടില്ല-അഥവാ കണ്ടതായി ഭാവിച്ചിട്ടില്ല. അതിന്റെ ഉത്ഭവം തന്നെ കുറ്റകരമായ സാഹചര്യത്തിലാണ്. പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസ് മെത്രാച്ചൻ സെമിനാരിക്കേസിൽ സത്യകാനോൻ എന്ന് സത്യം ചെയ്ത് ഹാജരാക്കിയ ഈ കാനോൻ, തന്റെ മുൻഗാമിയും രാജകീയവിളംബരത്തിന്റെ പിൻതുണയുള്ള മലങ്കരമെത്രാപ്പോലീത്തായുമായ പാലക്കുന്നത്ത് മാത്യൂസ് മാർ അത്തനാസ്യോസ് തർജ്ജമ ചെയ്ത് 1857ൽ പ്രസിദ്ധീകരിച്ച കാനോന്റെ ശരിപ്പകർപ്പ് എന്ന് അവകാശപ്പെട്ടുകൊണ്ടാണ് 1897ൽ ഇത് പ്രസിദ്ധപ്പെടുത്തിയത്. ഈ അവകാശവാദം അവാസ്തവമാണെന്ന് ഈ ലേഖനത്തിൽ പ്രസ്താവിക്കുന്നത് രണ്ട് കാരണങ്ങളാലാണ്.

1. 1857ൽ അച്ചടിച്ച മലങ്കരക്കാനോൻ അക്കാലത്തെ സഭാവ്യവഹാരങ്ങളിൽ മാത്യൂസ് അത്താനാസ്യോസ് ഒരിടത്തും ഹാജരാക്കിയിട്ടില്ല. ആ കാനോൻ കണ്ടതായി സമകാലത്തോ നാളിതുവരെയോ ആരും രേഖപ്പെടുത്തിയിട്ടില്ല.

2. 1857നും 1897നും ഇടയിൽ ആരും കാണാതിരുന്ന ഈ കാനോൻ മാത്യൂസ് മാർ അത്താനാസ്യോസ് വിവർത്തനം ചെയ്യുമായിരുന്നില്ല. എന്തുകൊണ്ടെന്നാൽ ഈ കാനോനിൽ അന്ത്യോഖ്യാ എന്നോ അന്ത്യോഖ്യാ പാത്രിയാർക്കീസ് എന്നോ ഒരു പദപ്രയോഗം പോലുമില്ല. അന്ത്യോഖ്യാ പാത്രിയാർക്കീസിൽ നിന്ന് മേൽപട്ടസ്ഥാനം പ്രാപിച്ചതുകൊണ്ട് താൻ മാത്രമാണ് സാധുവായി വാഴിക്കപ്പെട്ട മലങ്കരമെത്രാൻ എന്നും മലങ്കരസഭയുടെ കാനോനാകൾക്കു വിരുദ്ധമായി പാത്രിയാർക്കീസിനെക്കൂടാതെ മേൽപട്ടമേറ്റതിനാൽ സ്ഥാനസാധുതയില്ലാതെ പോയ ചേപ്പാട്ട് മെത്രാച്ചനെ നീക്കം ചെയ്ത് കാനോനാപ്രകാരം പാത്രിയാർക്കീസിൽ നിന്ന് സ്ഥാനം പ്രാപിച്ച തന്നെ മലങ്കരമെത്രാനായി അംഗീകരിക്കണമെന്ന് നിരന്തരമായി പരാതികളും നിവേദനങ്ങളും സമർപ്പിച്ച നവീകരണമെത്രാൻ അന്ത്യോഖ്യായുടെ പരാമർശം പോലുമില്ലാത്ത ഈ കാനോൻ വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചു എന്ന് പറയുന്നത് ഇരിക്കുന്ന കൊമ്പ് മുറിക്കുന്ന പണിയായതിനാൽ ബുദ്ധിശാലിയായ അദ്ദേഹം അത് ചെയ്യുവാനിടയില്ല. അദ്ദേഹത്തിന്റെ ജീവിതകാലത്ത് അദ്ദേഹത്തിനെതിരായി ആദ്യം യൂയാക്കീം കൂറിലോസും പിന്നീട് സ്തേഫാനോസ് അത്താനാസ്യോസും ഒടുവിൽ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് ദ്വിതീയനും നൽകിയ രേഖാമൂലമായ പരാതികളിൽ ഒരിക്കൽ പോലും ഇപ്രകാരമൊരു മലങ്കരക്കാനോൻ കണ്ടതായോ കൈവശമുള്ളതായോ അവകാശപ്പെട്ടിട്ടില്ല. തന്മൂലം മാത്യൂസ് അത്താനാസ്യോസിന്റെ കാലശേഷം അന്ത്യോഖ്യൻ കൈവെപ്പ് ലഭിക്കാതിരിക്കുന്ന തന്റെ നിലപാടുകളെയും താൻ സഭയിൽ നടത്തിയ നവീകരണങ്ങളെയും ശരിവെയ്ക്കുന്ന ഒരു കാനോൻ എഴുതിയുണ്ടാക്കി രാജകീയവിളംബരത്തിന്റെ പിൻബലമുണ്ടായിരുന്ന മുൻഗാമിയുടെ മേൽവിലാസത്തിൽ അവതരിപ്പിച്ചാൽ സെമിനാരിക്കേസിൽ വിജയിക്കാമെന്ന് തോമസ് അത്താനാസ്യോസ് മെത്രാച്ചൻ ചിന്തിച്ചിരിക്കണം. പോരാത്തതിന് മുൻഗാമിയുടെ ഒരു വിൽപ്പത്രവും അദ്ദേഹത്തിനനുകൂലമായിട്ടുണ്ടായിരുന്നു. (വിൽപ്പത്രത്തിന്റെ സാധുത സംശയാതീതമല്ല. തൊഴിയൂരിൽ മുൻഗാമിയുടെ മരണപത്രം എഴുതിയുണ്ടാക്കി, അനധികൃതമായി വാഴിക്കപ്പെട്ട പിൻഗാമി കോടതിവിധികളിൽ അംഗീകാരം നേടിയ ചരിത്രമാവാം അദ്ദേഹത്തെ ഇത്തരം ചെയ്തികൾക്കു പ്രേരിപ്പിച്ചത്.)

മാർത്തോമ്മാ സഭയുടെ കൈയ്യെഴുത്ത് രേഖകൾ സൂക്ഷിച്ചിട്ടുള്ള തിരുവല്ലാ പുലാത്തീൻ അരമനയിലും കോട്ടയം എം.റ്റി. സെമിനാരിയിലും അധികൃതരുടെ രേഖാമൂലമായ അനുമതിയോടെ വിശദമായ പരിശോധന നടത്തിയിട്ടും മലങ്കരക്കാനോൻ അവകാശപ്പെട്ടിട്ടുള്ള പൂർവ്വീകകാനോനുകൾ രേഖപ്പെടുത്തിയ സുറിയാനി മൂലരേഖകളുടെ ഒരംശം പോലും കാണപ്പെട്ടില്ല. തന്മൂലം നൂറു ശതമാനവും മലങ്കരക്കാനോൻ വ്യാജമാണെന്ന് തറപ്പിച്ചു പറയുവാൻ കഴിയും. സുറിയാനി കൈയ്യെഴുത്തു രൂപത്തിൽ മാത്രം ലഭിച്ചിരുന്നതും അതീവ ദുർല്ലഭവുമായ കാനോൻ ഗ്രന്ഥം വൈദികരുടെ പഠനത്തിന് പോലും വിഷയമാകാതിരുന്ന ആ കാലഘട്ടത്തിൽ നവീകരണമെത്രാൻ ഹാജരാക്കിയ കാനോൻ വ്യാജമാണെന്ന് സകാരണം സമർത്ഥിക്കുവാൻ ആരുമുണ്ടായില്ല. തന്നെയുമല്ല ഒരു മെത്രാൻ വ്യാജരേഖകൾ ചമച്ച് അത് സത്യരേഖയാണെന്ന് സത്യം ചെയ്യുമെന്ന് അക്കാലങ്ങളിൽ ആർക്കും വിശ്വസിക്കുവാനോ ചിന്തിക്കുവാനോ കഴിയുമായിരുന്നില്ല.

മലങ്കരക്കാനോന്റെ ഉള്ളടക്കത്തിലേക്കു കടക്കാം.

33 പുറങ്ങൾ ആണ് ഈ ലഘുപ്രമാണഗ്രന്ഥത്തിലുള്ളത്. ആകെ 15 അധ്യായങ്ങൾ. അധ്യായം 1 ൽ ശുദ്ധമാന പള്ളിയെക്കുറിച്ച് 7 കാനോനാകൾ.

രണ്ടാം ഭാഗം പള്ളി വരുമാനങ്ങളെക്കുറിച്ചാണ്. ഇതിൽ 17 കാനോനാകൾ ഉണ്ട്.

മൂന്നാം ഭാഗം കൈക്കാരന്മാരെക്കുറിച്ചാണ്. ഇതിൽ 17 കാനോനാകൾ ഉണ്ട്.

നാലാം ഭാഗം പള്ളിമുതലവകാശങ്ങളെയും ചിലവിനെയും കുറിച്ചുള്ളതാണ്. ഇതിൽ 4 കാനോനുകളുണ്ട്.

രണ്ടാം അധ്യായം ശുദ്ധമാനപള്ളിയിലെ പട്ടത്വത്തെക്കുറിച്ച് ചിന്തിക്കുന്നു. ഇതിൽ 21 കാനോനാകൾ ഉണ്ട്.

3-ാം അധ്യായം വിശ്വാസത്തെക്കുറിച്ചാണ്. ഇതിൽ 5 കാനോനാകൾ ഉണ്ട്.

4-ാം അധ്യായം മൂറോൻ തൈലത്തെയും സൈത്തെന്ന എണ്ണയെയും കുറിച്ച് ചർച്ച ചെയ്യുന്നു. ഇതിൽ 5 കാനോനുകളാണ് ഉള്ളത്.

5-ാം അധ്യായം നമസ്ക്കാര ക്രമത്തെക്കുറിച്ചാണ്. ഇതിൽ 10 കാനോനുകളുണ്ട്.

6-ാം അധ്യായം കുർബ്ബാനയെക്കുറിച്ചാണ്. ഇതിൽ 3 ഭാഗങ്ങളുണ്ട്. ആദ്യഭാഗത്തിൽ 3 കാനോനാകൾ, രണ്ടാം ഭാഗത്തിൽ 5 കാനോനാകൾ, മൂന്നാം ഭാഗത്തിൽ 6 കാനോനാകൾ.

7-ാം അധ്യായം മാമ്മൂദീസായെക്കുറിച്ചാണ്. അതിന്റെ ഒന്നാം ഭാഗത്തിൽ 8 കാനോനാകൾ ഉണ്ട്. രണ്ടാം ഭാഗത്തിൽ ശുദ്ധമാനപള്ളിയിലെ സ്ഥാനികളുടെ സാധാരണ വസ്ത്രങ്ങളെയും അംശവസ്ത്രങ്ങളെയും കുറിച്ച് പ്രതിപാദിക്കുന്നു. ഇതിൽ അഞ്ചു കാനോനാകൾ ഉണ്ട്.

8-ാം അധ്യായം നോമ്പിനെക്കുറിച്ചാണ്. അതിൽ ഏഴു കാനോനാകൾ ഉണ്ട്.

9-ാം അധ്യായം പെരുന്നാളുകളെക്കുറിച്ചാണ്. അതിന്റെ ഒന്നാം ഭാഗത്തിൽ മൂന്ന് കാനോനാകൾ ഉണ്ട്, രണ്ടാം ഭാഗത്തിൽ അഞ്ചു കാനോനാകളും.

10-ാം അധ്യായം വിവാഹനിയമത്തെക്കുറിച്ച് പ്രതിപാദിക്കുന്നു.

11-ാം അധ്യായം ഒന്നാമത്തെ ഒപ്പുറൂശുമായെക്കുറിച്ചാണ്. മൂന്ന് കാനോനാകൾ ഇതിലുണ്ട്.

12-ാം അധ്യായം കുമ്പസാരത്തെക്കുറിച്ചാണ്. ഇതിൽ അഞ്ചു കാനോനാകൾ ഉണ്ട്.

13-ാം അധ്യായം രണ്ടാമത്തെ ഒപ്പുറൂശുമായെക്കുറിച്ചാണ്. ഇതിൽ രണ്ട് കാനോനാകൾ ഉണ്ട്.

14-ാം അധ്യായം ശവസംസ്ക്കാരത്തെക്കുറിച്ച് ചർച്ച ചെയ്യുന്നു. ഇതിൽ 7 കാനോനാകൾ ഉണ്ട്.

15-ാം അധ്യായം അവകാശക്രമത്തെക്കുറിച്ച് പ്രതിപാദിക്കുന്നു. ഇതിൽ നാല്പത്തി രണ്ടു കാനോനാകൾ ഉണ്ട്. ഇതോടെ മലങ്കരക്കാനോൻ അവസാനിക്കുന്നു.

*വിലയിരുത്തൽ*

ഇത് മലങ്കരസുറിയാനി സഭയുടെ കാനോൻ ആണെന്ന് പറയുന്നത് നൂറുശതമാനവും വ്യാജമാകുന്നു. കാനോനാകൾ എന്നത് സഭ അംഗീകരിച്ച വിശുദ്ധ പിതാക്കന്മാരുടെ അഭിപ്രായങ്ങളും സഭാ സുന്നഹദോസുകളുടെ തീരുമാനങ്ങളുമാണ്. ഓരോ കാനോനിന്റെയും ആദ്യഭാഗത്ത് കാനോൻ ആരുടെ അഭിപ്രായമെന്നോ ഏത് സുന്നഹദോസിന്റെ തീരുമാനമെന്നോ കാണിച്ചിരിക്കണം. പ്രമാണം നിശ്ചയമില്ലാത്തതും സഭയിൽ നടപ്പിലിരിക്കുന്നതും എഡിറ്ററുടെ അഭിപ്രായങ്ങളും ഹൂദായ (വിശദീകരണം) എന്ന ശീർഷകക്കുറിപ്പോടെയാണ് ചേർക്കാറുള്ളത്. മലങ്കര സഭ ഉപയോഗിച്ചുവന്ന കാനോനാകളുടെ ശൈലി പണ്ഡിതനായ പാലക്കുന്നത്ത് അബ്രഹാം മൽപാനോ മത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായ്ക്കോ അറിയാൻ പാടില്ല എന്ന് വരാവുന്നതല്ല. രണ്ടു പേരും സുറിയാനി ഭാഷയിലും പാരമ്പര്യത്തിലും അഗാധജ്ഞാനമുള്ളവർ ആയിരുന്നു. എന്നാൽ മലങ്കരക്കാനോൻ യാതൊരു ഭാഗത്തും ഏത് പിതാവിന്റെ അഭിപ്രായമാണെന്നോ ഏത് സുന്നഹദോസിന്റെ തീരുമാനമാണെന്നോ രേഖപ്പെടുത്തിയിട്ടില്ല.

ണെന്നോ രേഖപ്പെടുത്തിയിട്ടില്ല.

പാലക്കുന്നത്ത് വലിയ മെത്രാച്ചന്റെ രചനയാണിതെന്നും, 1857ൽ ആദ്യപതിപ്പ് പ്രസിദ്ധീകരിച്ചുവെന്നും ഈ കാനോൻ അവകാശപ്പെട്ടിട്ടുള്ളതും നൂറു ശതമാനവും വ്യാജമാകുന്നു. അക്കാലത്ത് ആരാധനാക്രമങ്ങളിൽ വരുത്തിയ നവീകരണം പോലും ക്രമങ്ങളിൽ രേഖപ്പെടുത്തിയിരുന്നില്ലെന്നും നവീകരിക്കപ്പെട്ട ഭാഗങ്ങൾ, വ്യത്യാസപ്പെട്ട രീതിയിൽ ചൊല്ലുക മാത്രമേ ചെയ്തിരുന്നുള്ളൂ എന്ന് ആദ്യകാല നവീകരണനേതാക്കളിൽ ഒരാളായ താഴത്ത് ചാണ്ടുപ്പിള്ള കത്തനാർ (താഴത്തച്ചൻ) 'വിലാപങ്ങൾ' എന്ന ചെറുകൃതിയിൽ അനുസ്മരിക്കുന്നുണ്ട്. അങ്ങനെയൊരു കാനോൻ അക്കാലത്ത് ജീവിച്ചിരുന്നില്ല എന്നാണ് വസ്തുതകൾ തെളിയിക്കുന്നത്. തന്മൂലം മെത്രാനെ വാഴിക്കുന്നതിന് മറ്റൊരു പ്രമാണം നവീകരണഭാഗക്കാർക്ക് ആവശ്യമായി വന്നു. അത് മലങ്കരക്കാനോനിലൂടെ സാധിക്കാമെന്ന് അവർ കരുതി.

രണ്ടാം അധ്യായത്തിൽ പട്ടത്വത്തെപ്പറ്റി നൽകുന്ന വിവരണം നോക്കുക.

“സ്വർഗ്ഗം തന്റെ സിംഹാസനവും ഭൂമി തന്റെ പാദപീഠവുമെന്ന് തിരു അരുളപ്പാടുണ്ട്. സ്വർഗ്ഗത്തിൽ ഒമ്പത് വൃന്ദം മാലാഖമാരുടെ പേര് കണക്കേ ഭൂമിക്കടുത്ത തന്റെ തിരുസഭയിലും ഒമ്പത് വൃന്ദത്തിൽ സ്ഥാനികൾക്കു പേർ വിളിക്കപ്പെട്ടിരിക്കുന്നു. സ്വർഗ്ഗത്തിനടുത്ത മാലാഖമാരുടെ നിരകൾ 1. മാലാഖ, 2. റീശൈമാലാഖ, 3. റീശെനുവോസ, 4. ശൂൽത്തോനെ, 5. മൗത്ത് ബേ, 6.മോറോവോസെ, 7. ഹൈലേ, 8. ക്രോബേ, 9. സ്രാപ്പേ. ഭൂമിക്കടുത്ത സഭാദൂതന്മാരുടെ നിരകൾ.

1. കാറോയേ, 2. ഹെവ്പ്പത്യക്കിനെ, 3. മ്ശെംശോനെ 4. അർക്കദിയാക്കോൻ, 5. കശ്ശീശന്മാർ, 6. കോർ എപ്പിസ്ക്കോപ്പന്മാർ, 7. റമ്പാന്മാർ, 8. എപ്പിസ്ക്കോപ്പന്മാർ. 9. മെത്രാപ്പോലീത്തന്മാർ അല്ലെങ്കിൽ റീശ് എപ്പിസ്ക്കോപ്പന്മാർ.

ഇതിൽ കാതോലിക്കായോ പാത്രിയാർക്കീസോ ഇല്ല. 1685 മുതൽ കാതോലിക്കായും പാത്രിയാർക്കീസും മലങ്കരസഭയിൽ സുപരിചിതരാണ്. 1685ൽ ഒരു കാതോലിക്കായും (യൽദോ മാർ ബസ്സേലിയോസ്) 1751ൽ മറ്റൊരു കാതോലിക്കായും (ശക്രുള്ള മാർ ബസ്സേലിയോസും ) ഈ സഭയെ സന്ദർശിച്ച് ഈ മണ്ണിൽ ലയിച്ചവരാണ്. സാധുവായ പൗരോഹിത്യത്തിന് അന്ത്യോഖ്യാപാത്രിയാർക്കീസിൽ നിന്ന് മെത്രാൻ സ്ഥാനമേറ്റേ മതിയാവൂ എന്ന് നിരന്തരം തന്റെ മുൻഗാമിയായ പാലക്കുന്നത്ത് വലിയ മെത്രാന്മാർ പഠിപ്പിച്ചിരുന്നതുമൂലം പാത്രിയാർക്കീസെന്ന നാമവും മലങ്കരയിൽ സുപരിചിതമായിരുന്നു. 1685 മുതൽ എങ്കിലും മലങ്കരയിൽ സുപരിചിതരായ ഈ സ്ഥാനികളെ മലങ്കരക്കാനോൻ ഒഴിവാക്കിയതെന്തിന്? ഉത്തരം വ്യക്തം. പാത്രിയർക്കീസിന്റെയോ കാതോലിക്കായുടെയോ കൈവെപ്പില്ലാതെ, ഒരു മെത്രാപ്പോലീത്തായിൽ നിന്ന് കൈവെപ്പ് സ്വീകരിച്ചതിനും മുൻഗാമിയുടെ രേഖാ മൂലമായ അവകാശവാദങ്ങൾ റദ്ദാക്കുവാനും ഒരു പ്രമാണത്തിന്റെ പിൻബലം പിൽക്കാലത്തെ വ്യവഹാരത്തിന് - മുഖ്യമായും - സെമിനാരിക്കേസിന് ആവശ്യമായിരുന്നു. അത് സാധിക്കുകയായിരുന്നു മലങ്കരക്കാനോന്റെ ജന്മോദ്ദേശ്യം. അതിന്നാവശ്യമായ കാനോനാകളും നവീകരണവാദമുഖങ്ങളെ പിന്താങ്ങുന്ന കാനോനാകളും കൂട്ടിച്ചേർത്ത് ചമച്ചതാണ് മലങ്കരക്കാനോൻ.

റമ്പാൻ സ്ഥാനം ഒരു പൗരോഹിത്യസ്ഥാനമേ അല്ലാതിരിക്കേ 9 എന്ന എണ്ണം തികയുവാൻ അതിനെയും മലങ്കരക്കാനോൻ പുരോഹിത സ്ഥാനമാക്കി. ഇപ്രകാരം മലങ്കര സഭയിൽ അവിശുദ്ധവും വ്യാജവുമായ കാനോൻ രചന സെമിനാരിക്കേസിൽ നവീകരണ പക്ഷത്തുനിന്ന് ആരംഭിച്ചു.

# കാപ്പിക്കാനോൻ - തുടർച്ച

1876ലെ മുളന്തുരുത്തി സുന്നഹദോസിൽ പ്രഖ്യാപിക്കപ്പെട്ട മലങ്കരസഭയുടെ ഔദ്യോഗിക നിലപാടുകളും മലങ്കരസഭാപാരമ്പര്യങ്ങളും ഹൂദായകാനോനിൽ എഴുതിച്ചേർത്ത് കോടതിയിൽ ഹാജരാക്കിയത് നവീകരണപക്ഷത്തുനിന്ന് തോമസ് മാർ അത്താനാസ്യോസ് ഹാജരാക്കിയ നൂറു ശതമാനവും വ്യാജമായ മലങ്കരക്കാനോനെ നേരിടുവാനായിരുന്നുവെന്നും അതിനെ കാപ്പിക്കാനോൻ എന്ന് വിളിച്ചുവരുന്നത് അതിന്റെ ഉത്ഭവത്തെയും ഘടനയെയും പറ്റി അജ്ഞരായ ഏതാനും ആളുകൾ മഹാത്മാവായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കരമെത്രാപ്പോലീത്തായെ തമസ്ക്കരിക്കുവാൻ ലക്ഷ്യമിട്ടായിരുന്നുവെന്നും സത്യത്തിൽ ആ കാനോൻ സാങ്കേതികമായി മാത്രമേ വ്യാജം എന്ന വിശേഷണം അർഹിക്കുന്നുള്ളൂ എന്നും ആത്മാവിൽ അത് സത്യകാനോൻ ആയിരുന്നെന്നും മുൻ ലക്കങ്ങളിലെ കാനോൻ ചർച്ചയിൽ നിന്ന് നിർമ്മസരബുദ്ധികൾക്ക് മനസ്സിലായിട്ടുണ്ടാകും.

വ്യാജം എന്ന് സാങ്കേതികമായി വിശേഷിപ്പിക്കത്തക്കവിധം കൂട്ടിച്ചേർത്ത വകുപ്പുകൾ ഹോളണ്ടിൽ നിന്നും സുറിയാനിയിൽ പ്രസിദ്ധീകരിച്ച കാനോന്റെ അനുബന്ധത്തിൽ നിന്ന് താഴെ പറയും പ്രകാരം ഉദ്ധരിക്കുന്നത് കഥയറിയാതെ ആട്ടം കാണുന്നവരുടെയും ഉറക്കം നടിക്കാത്തവരുടെയും പരിഗണനയ്ക്ക് വിഷയീഭവിക്കുവാനാണ്.

ഹൂദായകാനോൻ മൂന്നാം അധ്യായം1-ാം ഖണ്ഡിക. ശീർഷകം . ഹൂദായ :

പാത്രിയർക്കീസിനും കാതോലിക്കായ്ക്കും മെത്രാപ്പോലീത്തായ്ക്കും മാത്രമേ മൂറോൻ കൂദാശ നടത്തുവാൻ അധികാരമുള്ളൂ എന്ന് ഇവയിൽ നിന്ന് സ്പഷ്ടമാണ്.

തിരുത്ത് കാനോൻ (കാപ്പിക്കാനോൻ) മെത്രാപ്പോലീത്തായ്ക്കും എപ്പിസ്ക്കോപ്പായ്ക്കും രോഗികളുടെയും മാമ്മൂദീസായുടെയും തൈലം കൂദാശ ചെയ്യാം. എന്നാൽ അവരെ പാത്രിയർക്കീസ് അനുവദിച്ചാൽ അത്യാവശ്യം പ്രമാണിച്ച് അവർക്കും മൂറോൻ കൂദാശ നടത്താം.

മുളന്തുരുത്തിക്കാനോൻ : പുരാതന കാലം മുതൽക്കേ നമ്മുടെ മലങ്കരയാക്കോബായ സുറിയാനിസഭയും അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ താഴെയുള്ള മറ്റ് സുറിയാനി സഭകളും......

വ്യാഖ്യാനം. 1876ൽ മലങ്കരയിൽ കാതോലിക്കാസിംഹാസനം പുനഃസ്ഥാപിച്ചിട്ടില്ല. തന്മൂലം ബാർ എബ്രായുടെ മൂറോൻ കൂദാശയ്ക്ക് അധികാരമുള്ള സ്ഥാനികളിൽ കാതോലിക്കാ അന്ന് മലങ്കരസഭയിൽ പ്രസക്തമായിരുന്നില്ല. പിന്നെ പാത്രിയർക്കീസും മെത്രാപ്പോലീത്തായുമേ ഉള്ളൂ. അന്ത്യോഖ്യൻ സിംഹാസനത്തിന്റെ കീഴിൽ എന്ന മുളന്തുരുത്തി കാനോൻ പ്രാവർത്തികമാക്കുവാൻ മൂറോൻ കൂദാശ പാത്രിയർക്കീസിനായി നീക്കി വച്ചു. അതേ സമയം ആ മേലധികാരം അംഗീകരിച്ചുകൊണ്ട്- അനുവാദം ലഭിക്കുന്ന പക്ഷം മെത്രാപ്പോലീത്തായ്ക്കും എപ്പിസ്ക്കോപ്പായ്ക്കും അതാകാമെന്ന് വിശദീകരിച്ചു. ഇതിൽ മുളന്തുരുത്തി നിശ്ചയത്തിന് വിരുദ്ധമായ സ്വാതന്ത്ര്യങ്ങളൊന്നുമില്ല.

2. കാതോലിക്ക സിംഹാസനം മലങ്കരയിൽ പുനഃസ്ഥാപിച്ചപ്പോൾ ഇതു തന്നെയല്ലേ ഭരണഘടനയിൽ നാമും ചെയ്തത്. മൂറോൻ കൂദാശ ചെയ്യുവാൻ മെത്രാപ്പോലീത്തായ്ക്കുള്ള അവകാശം ഗ്രീഗോറിയോസ് ബാർ എബ്രായ ഹൂദായ കാനോനിൽ നൽകിയിട്ടുള്ളത് നാം ഭരണഘടനയിൽ നിരകാരിച്ചു. കാപ്പിക്കാനോനിൽ പാത്രിയർക്കീസ് അനുവദിച്ചാൽ മെത്രാപ്പോലീത്തായ്ക്ക് എപ്പിസ്ക്കോപ്പായ്ക്കും മൂറോൻ കൂദാശ ചെയ്യാം എന്നുണ്ടായിരുന്നു. 1934ൽ നാം ഭരണഘടന ഉണ്ടാക്കിയപ്പോൾ മെത്രാപ്പോലീത്തായ്ക്കും എപ്പിസ്ക്കോപ്പായ്ക്കും അങ്ങനെ യൊരു അവകാശം വിഭാവനം ചെയ്യാൻ പോലും നാം തയ്യാറായിട്ടില്ല. വാസ്തവത്തിൽ മൂറോൻ കൂദാശയുടെ പ്രധാനകാർമ്മികനെ ഹൂദായ കാനോനിലും ശുശ്രൂഷാക്രമത്തിലും റീശ്കൊഹനെ എന്ന് മാത്രമാണ് വിശേഷിപ്പിച്ചിട്ടുള്ളത്. എല്ലാ പ്രധാന പുരോഹിതന്മാർക്കും അവകാശമുള്ള ആ കർമ്മത്തെ പാത്രിയർക്കീസിന്റേതെന്നും പാത്രിയർക്കീസിന്റെ മേലധികാരം അംഗീകരിച്ചുകൊണ്ട് മെത്രാപ്പോലീത്തായ്ക്കും എപ്പിസ്ക്കോപ്പായ്ക്കും നടത്താവുന്നതായി കാപ്പിക്കാനോൻ വ്യത്യാസപ്പെടുത്തി. മലങ്കരയിൽ കാതോലിക്കായ്ക്ക് മാത്രമേ ആ അധികാരമുള്ളൂ എന്ന് ഭരണഘടനാ നിർമ്മാതാക്കൾ ഹൂദായകാനോന്റെ അന്തഃസത്തയെ വിഴുങ്ങിക്കളഞ്ഞു. കാപ്പിക്കാനോൻ ആകട്ടെ, മുളന്തുരുത്തി സുന്നഹദോസ് തീരുമാനം പ്രയോഗക്ഷമമാക്കുന്നതിന്റെ ഭാഗമായി അതിനെ പാത്രിയർക്കീസുമായും അദ്ദേഹത്തിന്റെ അനുവാദവുമായി ബന്ധപ്പെടുത്തി. മതോപദേശസാരങ്ങൾ എന്ന ലക്ഷണഗ്രന്ഥമെഴുതിയ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മല്പാനും മൂറോൻ കൂദാശയുടെ കാർമ്മികനെ പ്രധാനാചാര്യൻ എന്ന കാനോൻ പ്രയോഗം കൊണ്ടല്ല വിശേഷിപ്പിച്ചിട്ടുള്ളത് പ്രധാന മഹാപുരോഹിതൻ എന്ന പദം കൊണ്ടാണ് എന്ന് ഇത്തരുണത്തിൽ ഓർക്കുന്നത് നന്നായിരിക്കും. പാത്രിയർക്കീസ് പ്രധാന മഹാപുരോഹിതനായ ഒരു എപ്പിസ്ക്കോപ്പൽ ഹയറാർക്കിയുടെ വക്താവയി 1909 വരെ പ്രവർത്തിച്ച വട്ടശ്ശേരിൽ മെത്രാപ്പോലീത്തായും പ്രധാന മഹാപുരോഹിതൻ എന്ന് ലക്ഷണഗ്രന്ഥമായ മതോപദേശസാരത്തിൽ- കാതോലിക്കാ മലങ്കരസഭയിൽ ഇല്ലാതിരുന്ന കാലത്ത് - എഴുതിവച്ചപ്പോൾ അദ്ദേഹത്തിന്റെ മനസ്സിലെ പ്രധാന മഹാപുരോഹിതൻ പാത്രിയർക്കീസല്ലാതെ മറ്റാരാണ്? മലങ്കരസഭയുടെ പൗരോഹിത്യപരമായ മേലധികാരം അന്ത്യോഖ്യാപാത്രിയർക്കീസിൽ സ്ഥിതി ചെയ്യുന്നു എന്ന് മതോപദേശസാരത്തിന്റെ ഒന്നാം പതിപ്പിൽ നിർവചിച്ച കാനോൻ പണ്ഡിതനാണദ്ദേഹം(പില്ക്കാല പതിപ്പുകളിൽ ആ സ്ഥാനം കാതോലിക്കായ്ക്കു നൽകി വട്ടശ്ശേരി മല്പാന്റെ അന്ത്യോഖ്യാപ്രേമത്തെ നിഷേധിക്കുവാൻ ചില കാതോലിക്കാ ഭക്തന്മാരായ പ്രസാധകന്മാർ ശ്രമിച്ചിട്ടുള്ളത് വിസ്മരിക്കുന്നില്ല.) അബ്ദുള്ള ബാവയുടെ മുടക്കു കൽപന പ്രത്യക്ഷപ്പെടുന്നതുവരെയും അന്ത്യോഖ്യാപാത്രിയർക്കീസ് പരമാധ്യക്ഷനായ ഒരു പൗരോഹിത്യശ്രേണിയാണ് വട്ടശ്ശേരിൽ മെത്രാച്ചന്റെ മനസ്സിലുണ്ടായിരുന്നതെന്ന് ഫാ.ഡോ.വി.സി.ശാമുവേൽ അച്ചൻ ഇതെഴുതുന്ന ആളിനോട് പ്രസ്താവിച്ചതും ട്രൂത്ത് ട്രയംഫ്സ് എന്ന ഗ്രന്ഥത്തിന് ഒരു രണ്ടാം പതിപ്പ് ആവശ്യമായാൽ ഈ കാര്യം രണ്ടാം പതിപ്പിൽ വിശദമായി പ്രസ്താവിച്ചു കൊള്ളാമെന്ന് സഭാചരിത്രപണ്ഡിതനായ അദ്ദേഹം ഈ ലേഖകനോട് പ്രസ്താവിച്ചിട്ടുള്ളതും ഈ അവസരത്തിൽ ഓർത്തു പോകുന്നു.

റോയൽക്കോടതിവിധിയിലവസാനിച്ച സെമിനാരിക്കേസിൽ, പാശ്ചാത്യവത്ക്കരണത്തെ എതിർത്തു പൗരസ്ത്യപാരമ്പര്യങ്ങളിൽ ഉറച്ച് നിൽക്കാൻ ശ്രമിച്ച മലങ്കര സഭ ഹാജരാക്കിയ കാനോനിലെ രണ്ടാമത്തെ വ്യത്യാസമായി ഹോളണ്ടിൽ അച്ചടിച്ച പാത്രിയർക്കീസ് വിഭാഗം കാനോനിൽ ചേർത്തിട്ടുള്ളത് താഴെ ചേർക്കുന്നു. മൂന്നാം അധ്യായത്തിലെ അഞ്ചാം ഖണ്ഡികയിലെ സൈത്തുകൂദാശ എന്ന ശീർഷകമാണ് ഈ ഭാഗം. ഹൂദായ കാനോനിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"ഹൂദായ: ഈ തൈലം മാമ്മൂദീസ കൈക്കൊള്ളുന്നവരിൽ മൂറോന് മുമ്പായി പൂശുവാനുള്ളതും ഇതു കൂടാതെ മാമ്മൂദീസാ പൂർത്തിയാകുന്നതല്ലാത്തതുമാകുന്നു. ഇത് രോഗശാന്തിയ്ക്കും ഉപയോഗിക്കുന്നു."
കാപ്പിക്കാനോനിൽ ഇത് താഴെപറയും പ്രകാരം വ്യത്യാസപ്പെട്ടിരിക്കുന്നു:
"ഹൂദായ: ഈ തൈലം മൂറോന് മുമ്പായി മാമ്മൂദീസ ഏൽക്കുന്നവരുടെ മേൽ പൂശേണ്ടതും ഇതു കൂടാതെ മാമ്മൂദീസാ പൂർത്തീകരിക്കപ്പെടാത്തതുമാകുന്നു. രോഗികളുടെ സൗഖ്യത്തിനായി ഉപയോഗിക്കുന്ന തൈലം വേറെയാകുന്നു."

ഇതിലെ വ്യത്യാസം മാമ്മൂദീസായ്ക്കുപയോഗിക്കുന്ന തൈലവും (ആനന്ദതൈലം) രോഗികളുടെ തൈലാഭിഷേകത്തിലുപയോഗിക്കുന്ന തൈലവും ഒന്നാണോ അതോ രണ്ടാണോ എന്നതാണ്.

ഈ ചോദ്യത്തിനുത്തരം ഇപ്രകാരമാണ് പറയുവാനുള്ളത്. മാമ്മൂദാസായിലെ സൈത്ത് വാഴ്വിനും തൈലാഭിഷേകത്തിന്റെ സൈത്ത് വാഴ്വിനും സഭയിൽ ഒരു ശുശ്രൂഷാക്രമമേ ഉള്ളൂ. (മൂറോന്റെ ക്രമം വേറെയുണ്ട്)കൂദൊശ്മെശഹോ എന്ന സൈത്തുകൂദാശക്രമത്തിന്റെ ഒടുവിൽ രണ്ട് വ്യത്യസ്ത റൂശ്മാകൾ ഉണ്ട്. ഒന്ന് മാമ്മൂദീസാ തൈലത്തിന്റെ റൂശ്മ. മറ്റൊന്ന് രോഗികളുടെ തൈലത്തിന്റെ റൂശ്മ. ഓരേ തൈലത്തിൻമേൽ ഈ രണ്ട് റൂശ്മകളും നടത്തിയാൽ ആ സൈത്ത് മാമ്മൂദീസായ്ക്കും രോഗീലേപനത്തിനും ഉപയോഗിക്കും. അതല്ല വേറെ വേറെയായി ഉപയോഗിക്കുന്നെങ്കിൽ കുപ്പികളുടെ മേൽ വേറെ വേറെ റൂശ്മ നടത്താം. അങ്ങനെ ചെയ്യുമ്പോൾ മാമ്മൂദീസായുടെ തൈലം മാമ്മൂദീസായ്ക്കു മാത്രവും രോഗികളുടെ തൈലം രോഗീലേപനത്തിനും മാത്രവുമേ ഉപയോഗിക്കാവൂ. തെറ്റു വരാതിരിക്കുവാൻ രണ്ടു കുപ്പികളിന്മേലും ആ വിവരം എഴുതി വയ്ക്കണം. സാധാരണ മെശഹോദ്ഹാദൂസോ (ആനന്ദതൈലം) എന്നും മേശഹോദ്ക്രീഹെ (രോഗികളുടെ തൈലം)എന്നുമാണ് എഴുതി സൂക്ഷിക്കാറ്. രണ്ട് റൂശ്മാകളും ഒരേ കുപ്പിയിന്മേൽ നടത്തുന്ന പക്ഷം ഈ വേർതിരിവ് ആവശ്യമില്ല. ഒരേ തൈലം തന്നെ മാമ്മൂദീസായിലും രോഗീലേപനത്തിനും ഉപയോഗിക്കാം.

അഭി.യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ശുശ്രൂഷാസംവിധാനം എന്ന ലക്ഷണഗ്രന്ഥത്തിൽ സൈത്തുകൂദാശ എന്ന ശീർഷകത്തിൽ രേഖപ്പെടുത്തുന്നതിപ്രകാരമാണ്. "സൈത്ത് രോഗികൾക്കും മാമ്മൂദീസായ്ക്കുമായി വേർതിരിച്ച് മാറ്റാതെ രണ്ട് വാഴ്വും അതിന്മേൽ തന്നെ നടത്തുകയാണെങ്കിൽ ആ ഒരു സൈത്തു തന്നെ രോഗികൾക്കും മാമ്മൂദീസായ്ക്കും ഉപയോഗിക്കാം...." അതിന് മുമ്പ് നടപടിക്രമവും അഭിവന്ദ്യമല്പാൻ മെത്രാപ്പോലീത്താ ഇപ്രകാരം നിർദ്ദേശിച്ചിട്ടുണ്ട്.

".........അനന്തരം പരസ്യപ്രാർത്ഥന, വീണ്ടും രഹസ്യപ്രാർത്ഥന, പരസ്യപ്രാർത്ഥന, തലകുനിക്കാനുള്ള ഉദ്ബോധന, വിശുദ്ധിയുള്ളതും മഹത്വമുള്ളതും......എന്ന റൂശ്മാ ഇവയ്ക്കു ശേഷം രോഗിക്കുള്ള സൈത്ത് മാറ്റി വച്ച് കൊണ്ട് അതു ത്രിത്വനാമത്തിൽ വാഴ്ത്തുന്ന പ്രാർത്ഥന നടത്തുന്നു.

ബാക്കി സൈത്തിന്മേൽ ഒരു പ്രാർത്ഥന നടത്തിക്കൊണ്ട് മാമ്മൂദീസായിൽ ഉപയോഗിപ്പാനായി ത്രിത്വനാമത്തിൽ വാഴ്ത്തുന്നു. അവ പിശകിപ്പോകാതിരിപ്പാൻ കുപ്പിയുടെ പുറത്ത് എഴുതിപ്പതിക്കണം."

(ശുശ്രൂഷാ സംവിധാനം ആദ്യപതിപ്പ്. 1983 ഡിസം.സൈത്തുകൂദാശ. പുറം. 240)

ഹൂദായ കാനോൻ മാമ്മൂദീസാ തൈലവും രോഗികളു ടെ തൈലവും ഒന്നെന്ന അർത്ഥത്തിൽ ഇത് രോഗശാന്തിക്കും ഉപയോഗിക്കുന്നു എന്നെഴുതിയതിന്റെ കാരണം, ശുശ്രൂഷാക്രമത്തിന്റെ ഘടന മനസ്സിലാക്കിയവർക്കു അറിയാൻ പ്രയാസമില്ല. പിന്നീട് അവശേഷിക്കുന്ന ചോദ്യം ഇതാണ്. അങ്ങനെയെങ്കിൽ കാപ്പിക്കാനോനിൽ അത് വ്യത്യാസപ്പെടുത്തിയതെന്തുകൊണ്ടാണ്?

ഉത്തരം ലളിതമാണ്. സാധാരണയായി നമ്മുടെ നാട്ടിൽ രണ്ടു തൈലവും വേറെ വേറെ കുപ്പികളിലാക്കി സൂക്ഷിച്ചാണ് ഉപയോഗിക്കുന്നത്. ആ പതിവിനെ കാനോൻ വിരുദ്ധമെന്ന് കോടതിക്കേസിൽ ചോദ്യമുണ്ടായാൽ വിശദീകരണം നൽകുവാനാണ് രോഗികളുടെ സൗഖ്യത്തിനായി ഉപയോഗിക്കുന്ന തൈലം വേറെയാണെന്ന് കാപ്പിക്കാനോനിൽ വിശദീകരിച്ചത്.

(സൈത്തുകൂദാശ മൂറോൻ കൂദാശയേക്കാൾ അത്യപൂർവ്വമായി നടത്തപ്പെടുന്ന ശുശ്രൂഷയായതിനാൽ ഈ വ്യത്യാസം അധികം പേർക്കും അറിയാനിടയില്ല. ആർത്താറ്റ് കത്തിഡ്രലിൽ വെച്ച് ഒരിക്കൽ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിൽ അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ സൈത്തുകൂദാശ നടത്തിയതിനോടനുബന്ധിച്ച് കാർമ്മികനേയും ഇതെഴുതുന്ന ആളിനെയും അടുപ്പൂട്ടി കോൺവെന്റിനോടടുത്തുള്ള താമസസ്ഥലത്ത് പ്രത്യേകം വിളിച്ചുവരുത്തി നടത്തിയ റിഹേഴ്സൽ ക്ലാസിൽവെച്ചാണ് ഈ നടപടിക്രമത്തിന്റെ സവിശേഷത ഈ ലേഖകൻ ഗ്രഹിച്ചത്. ഈ നടപടിക്രമവും വ്യാഖ്യാനവും മൂലഭാഷയിലെ ശുശ്രൂഷാക്രമത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. - പ.മുറിമറ്റത്തിൽ ഒന്നാം കാതോലിക്കാ പകർത്തിയെഴുതിയ ക്രമമാണ് എന്റെ അഭിവന്ദ്യ ഗുരുനാഥൻ പട്ടംകൊട, പള്ളിക്കൂദാശ, തൈലംകൂദാശ എന്നീ ശുശ്രൂഷകൾ നടത്തുമ്പോൾ ഉപയോഗിച്ചിരുന്നത്. ആ ശുശ്രൂഷകളിൽ 1972 മുതൽ അദ്ദേഹം അന്തരിക്കുന്നതുവരെ അദ്ദേഹത്തിന്റെ അർക്കദിയാക്കോൻ ആയി ശുശ്രൂഷയിൽ പങ്കെടു

ക്കാൻ ലഭിച്ച അവസരങ്ങളെ അഭിമാനപൂർവ്വവും കൃതജ്ഞതാപൂർവ്വവും ഈ ലേഖകൻ അനുസ്മരിക്കുന്നു. ഇന്നും അനേകം സ്ഥാനികൾ തെറ്റായി നടത്തുന്ന പല ശുശ്രൂഷകളിലും അനുഷ്ഠാനക്രമങ്ങൾ കൃത്യമായും സൂക്ഷ്മമായും ലളിതമായും രേഖപ്പെടുത്തി എല്ലാ കാലത്തേക്കുമായി സമ്മാനിച്ച് അനശ്വരനായിത്തീർന്ന ആപുണ്യാത്മാവിന്റെ പാദങ്ങളിൽ നമിക്കുന്നു. അദ്ദേഹം പകർന്നു തന്ന ആരാധനാനുഷ്ഠാനങ്ങളുടെ രേഖപ്പെടുത്തിയവയും രേഖപ്പെടുത്താത്തവയുമായ വ്യാഖ്യാനമർമ്മങ്ങളെ മനസ്സിൽ സൂക്ഷിക്കുകയും ചെയ്യുന്നു.)

കാപ്പിക്കാനോൻ എന്ന് പരിഹസിക്കപ്പെട്ട കാനോനിലെ രണ്ടു കാനോനാകൾ മുളന്തുരുത്തി സുന്നഹദോസിനും മലങ്കരസഭയിലെ പാരമ്പര്യങ്ങളും അനുസൃതമാണെന്ന് മുൻലക്കങ്ങളിൽ നിന്ന് നാം കണ്ടു കഴിഞ്ഞു. അടുത്ത തിരുത്ത് വി.കുർബ്ബാനാനുഭവത്തെക്കുറിച്ചുള്ളതാണ്. അതിപ്രകാരമാണ്:

“.....അന്ത്യോഖ്യാ സിംഹാസനത്തിൽ കീഴിലുള്ള കിഴക്കുള്ളവർ ചെയ്യുന്നതുപോലെ അപ്പം ഖണ്ഡങ്ങളായി മുറിക്കുന്നതിന് മുമ്പ് ഖണ്ഡിപ്പിന്റെ സമയത്ത് പുരോഹിതൻ കാസായിൽ മുക്കുകയും പിന്നീട് കൊടുത്തുകൊള്ളുകയും വേണം. അത് നിലത്ത് വീഴാതിരിപ്പാനും മറ്റു വല്ലതും സംഭവിക്കാതിരിക്കുവാനും അങ്ങനെ പുരോഹിതൻ കുറ്റക്കാരൻ ആകാതിരിക്കാനും തന്നെ. കിഴക്കുള്ളവർ ചെയ്യുന്നതുപോലെ തിരുശരീരക്തങ്ങൾ ഒരുമിച്ച് നൽകുന്നതാണ് ഉത്തമം. കുർബ്ബാന കൊടുക്കുന്നസമയത്തെക്കുറിച്ച്, ഇപ്പോൾ മുതൽ ഞങ്ങൾ തീരുമാനിക്കുന്നതെന്തെന്നാൽ അവസാനത്തിൽ നിങ്ങളെല്ലാവരും സമാധാനത്തോടെ പോകുവിൻ” എന്നതിന് ശേഷമായിരിക്കണം കുർബ്ബാന കൊടുക്കേണ്ടത്. എന്തുകൊണ്ടെന്നാൽ ഞങ്ങളുടെ കാലങ്ങളിൽ ഒരു പട്ടക്കാരൻ പടിഞ്ഞാറോട്ട് കുർബ്ബാന വഹിച്ചുകൊണ്ടുവരുന്ന അവസരത്തിൽ ജനബാഹുല്യം നിമിത്തം അദ്ദേഹത്തിൽ നിന്ന് ഒരു യാദൃശ്ചിക സംഭവം ഉണ്ടായി.

ഇപ്രകാരം ഒരു വ്യവസ്ഥ യഥാർത്ഥ ഹൂദായകാനോനിൽ ഇല്ല. അവിടെ പറയുന്നത് കുർബ്ബാന രണ്ടായിട്ട് കൊടുക്കുകയാണ് ഉത്തമം എന്നാണ്. കഴിയുമെങ്കിൽ അദ്ദേഹം (കശ്ശീശാ) ശരീരം നല്കുമ്പോൾ ശെമ്മാശൻ കാസായിൽ നിന്ന് കൊടുക്കണം ഇതാണ് ഹൂദായ എന്ന ശീർഷകത്തിൽ രേഖപ്പെടുത്തിയ നിയമം. തക്സായിൽ തന്നെ നിർദ്ദേശമുള്ളതുകൊണ്ടാവാം കുർബ്ബാനകൊടുക്കുന്ന സമയത്തെപ്പറ്റി കാനോൻ പ്രത്യേകമായി ഒന്നും പറഞ്ഞിട്ടില്ല. കുർബ്ബാന രണ്ടായി കൊടുക്കണമെന്നായിരുന്നു നവീകരണക്കാരുടെ വാദം. അതിനെ അനുകൂലിക്കുന്ന കാനോനിലെ വ്യവസ്ഥ അവർ കോടതിയിൽ ഉന്നയിക്കുന്നത് തടയുവാൻ എഴുതിച്ചേർത്തതാണീ ഈ തിരുത്തു ഭാഗം. സാധാരണഗതിയിൽ പൂർണ്ണശെമ്മാശന്റെ സാന്നിധ്യം വി. കുർബ്ബാനയിൽ അപരിത്യാജ്യമാണെന്ന പാരമ്പര്യത്തിലാണ് ഹൂദായകാനോൻ കാസായിൽ നിന്ന് നൽകണമെന്ന് നിർദ്ദേശിച്ചിട്ടുള്ളത്. നമ്മുടെ സഭയിൽ കുർബ്ബാനയിൽ പൂർണ്ണശെമ്മാശൻ അപരിത്യാജ്യൻ അല്ലാതായിട്ടുണ്ട്. തന്മൂലം കാനോന്റെ സ്പിരിട്ട് അനുസരിക്കുവാൻ, ഖണ്ഡിപ്പിന്റെ സമയത്ത് അപ്പവീഞ്ഞുകൾ പരസ്പരം കലക്കിയതിന് ശേഷം ആ മിശ്രിതം ഒറ്റത്തവണയായി നൽകുകയാണ് ചെയ്തുവരുന്നത്. ഈ പതിവിനെ ന്യായീകരിക്കുവാൻ ഹൂദായ കാനോനിൽ വകുപ്പുകളൊന്നും ഇല്ല. തന്മൂലം മലങ്കരയിലെ ആ പതിവിനെ ന്യായീകരിക്കുവാൻ ഈ വകുപ്പ് കൂട്ടി ചേർക്കേണ്ടതായി വന്നു.

രണ്ടാംഭാഗത്തിൽ കുർബ്ബാന കൊടുക്കുന്ന സമയത്തെപ്പറ്റിയുള്ള തിരുത്തുണ്ട്. പത്രോസ് തൃതീയൻ ബാവ സേലൂൻ ബശിലോമ്മോയ്ക്കു ശേഷമേ കുർബ്ബാന കൊടുക്കാവൂ എന്ന് ശഠിച്ചു. അദ്ദേഹത്തിന്റെ ഒരു ദീർഘമായ കല്പനയിൽ ഈ ശാഠ്യം ഈ ലേഖകൻ വായിച്ചിട്ടുണ്ട്. മലങ്കരയിൽ കുർബ്ബാന ആഘോഷിച്ചു പടിഞ്ഞാറോട്ട് വരുമ്പോൾ കുർബ്ബാന കൊടക്കുന്ന പതിവ് വ്യത്യാസപ്പെട്ടുപോയത് അങ്ങനെയാണ് പാത്രിയർക്കീസിന്റെ കല്പനപ്രകാരം കുർബ്ബാനയ്ക്കു ശേഷം കുർബ്ബാന കൊടുക്കുന്ന രീതി നടപ്പിലായിക്കഴിഞ്ഞിരുന്നു. ഈ രീതിയെ നിയമാനുസൃതമാക്കാനാണ് ഈ തിരുത്ത് ചേർത്തിട്ടുള്ളത് പത്രോസ് തൃതീയൻ പാത്രിയർക്കീസ് എന്ന ശീർഷകത്തിൽ ഈ തിരുത്ത് ചേർക്കാമായിരുന്നു. പക്ഷെ പുരാതന കാനോനിൽ അതില്ലായിരുന്നുവെന്ന് കോടതിയിൽ വാദം വരും. അതൊഴിവാക്കാൻ ഹൂദായ എന്ന ശീർഷകത്തിൽ തന്നെ ഇതെഴുതിച്ചേർത്തു.

ശവസംസ്ക്കാരത്തെക്കുറിച്ച് ചർച്ച ചെയ്യുന്ന 6-ാം അധ്യായത്തിൽ പൗലൂസ് എന്ന ശീർഷകത്തിലുള്ള ഖണ്ഡികയിലാണ് അടുത്ത രണ്ടു തിരുത്തലുകൾ പ്രത്യക്ഷപ്പെടുന്നത്. യഥാർത്ഥ കാനോനിലുള്ളത് ഇപ്രകാരമാണ്: “കർത്താവ് മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റതുകൊണ്ട് പരേതരുടെ മൂന്നാം ദിവസവും ജീവനുള്ളവരുടെയും മരിച്ചുപോയവരുടെയും ഓർമ്മയ്ക്കുവേണ്ടി ഒമ്പതാം ദിവസവും ജനം മൂശയ്ക്കുവേണ്ടി വിലാപം നടത്തിയതനുസരിച്ച് മുപ്പതാം ദിവസവും ആണ്ടു തികയുമ്പോഴും ഗാനങ്ങളും പ്രാർത്ഥനകളും നടത്തണം. പരേതൻ സുകൃതവാൻ ആണെങ്കിൽ അയാളുടെ വസ്തുവകകളിൽ നിന്ന് അയാളുടെ ഓർമ്മയ്ക്കു വേണ്ടി ധർമ്മം കൊടുക്കണം. ദുഷ്ടനായിരുന്നുവെങ്കിൽ ലൗകികമായ വല്ലതും ദരിദ്രർക്കു കൊടുക്കുന്നതു കൊണ്ട് അയാൾക്കു യാതൊരു പ്രയോജനവും സിദ്ധിക്കുന്നില്ല.”

മരിച്ചവരെ ഓർക്കുന്നത് ഈ കാനോൻ പ്രകാരം മൂന്ന്,

ഒമ്പത്, മുപ്പത്, ആണ്ട് തികയുമ്പോൾ എന്നിങ്ങനെ നാലു അവസരങ്ങളിലായിട്ടാണ്. മലങ്കരയിൽ 40 തിക യുന്ന നാൾ മരിച്ചവരെ ഓർക്കുന്ന പതിവുണ്ട് കാനോനിൽ അതേ പറ്റി പരാമർശമില്ല.

മരിച്ച ആൾ ശിഷ്ടനോ ദുഷ്ടനോ എന്ന് വേർതിരിക്കാതെ അവർക്കുവേണ്ടി പ്രാർത്ഥനകളും കുർബ്ബാന കളും അർപ്പിക്കുന്ന രീതിയാണ് നാം പുലർത്തി പോരുന്നത്. കാനോനിൽ ദുഷ്ടന് വേണ്ടിയുള്ള ദാനധർമ്മ ങ്ങൾ വ്യർത്ഥമാണെന്ന് പറയുന്നുണ്ടെങ്കിലും പ്രാർത്ഥന വിലക്കിയിട്ടില്ലാ എന്നാലും ദുഷ്ടന് വേണ്ടി പ്രാർത്ഥിക്കുന്നത് വ്യർത്ഥമെന്ന ധ്വനി കാനോനിലുണ്ട്. ഈ രണ്ട് കാര്യങ്ങളിലും മലങ്കരയിലെ പതിവിനെ ന്യായീകരിക്കുമാറ് കാനോൻ താഴെ പറയും പ്രകാരം തിരുത്തി.

കർത്താവ് സ്വർഗ്ഗാരോഹണം ചെയ്തതിനെ പ്രതി നാല്പ താം ദിവസവും ആണ്ടുതികയുവോളം മസ്മൂ റാകളും പ്രാർത്ഥനകളും നിവർത്തിക്കണം.....എന്നാൽ വിശ്വാസികളുടെയും ഓർമ്മ നടത്തുവാൻ നമുക്ക് കടപ്പാടുണ്ട്.

മരിച്ചവർക്കായുള്ള പ്രാർത്ഥനകളും കുർബ്ബാനകളും വ്യർത്ഥം എന്ന് വാദിച്ചിരുന്ന നവീകരണക്കാരെ നേരിടുവാൻ മലങ്കരയിൽ നടന്നു വരുന്ന പതിവ് കാനോനിൽ ചേർത്ത് തിരുത്തുകയാണ് പിതാക്കന്മാർ ചെയ്തിട്ടുള്ളത്.

# പാത്രീയർക്കീസും കൈവെപ്പും

തിരുത്തു കാനോനിൻ എട്ടാമതായി കാണുന്ന വ്യത്യസ്ത കാനോൻ ഇപ്രകാരമാണ്.
പൗരസ്ത്യർക്ക് അവർക്കായിട്ട് മപ്രിയാനയേയോ മെത്രാപ്പോലിത്തയേയോ, എപ്പിസ്കോപ്പയേയോ വാഴിക്കുവാൻ അധികാരമില്ല. അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് അവർ സ്ഥാനം പ്രാപിക്കണം.
ഈ വകുപ്പ് സത്യകാനോനിൽ ഇല്ല. പക്ഷേ, പത്തൊമ്പതാം നൂറ്റാണ്ടിൽ ഈ വകുപ്പിനെ ആരും എതിർക്കുമായിരു ന്നില്ല. 17-ാം നൂറ്റാണ്ടുമുതൽ കേരള സഭയിൽ വേരുറച്ച ബോധ്യമായിരുന്നു അത്. 5-ാം മാർത്തോമ വിദേശ ത്തേയ്ക്ക് എഴുതിയ കത്തുകളിലും, 8-ാം മാർത്തോമ ബ്രിട്ടീഷ് സർക്കാരിലേക്ക് നൽകിയ സുദീർഘമായ മറുപടി യിലും മലങ്കര സഭയുടെ ഈ ബോധ്യം നിറഞ്ഞുനിൽക്കുന്നുണ്ട്. കോനാട്ട് മാത്തൻ മല്പാൻ മലങ്കരയിലേക്കു മപ്രിയാനയെ വാഴിച്ചുതരണമെന്ന് അന്ത്യോഖ്യാ പാത്രിയർക്കീസിന് എഴുതുവാൻ കാരണം ഈ ബോധ്യമാണ്. മല ങ്കരയുടെ പൗരോഹിത്യപരമായ മേലധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിനാണെന്ന് മതോപദേശ സവാര ത്തിൽ വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ എഴുതിയതും ഈ ബോധ്യത്തിലാണ്. (പിന്നീട് വന്ന പതിപ്പുകളിൽ ചില ചെറിയ മസ്തിഷ്കങ്ങൾ അത് മാറ്റി എഴുതിയ കാര്യം വിസ്മരിക്കുന്നില്ല. ഹാശാ ആഴ്ചയിലെ യാക്കോബിന്റെ ബോവൂസോയിലെ ഒടുവിലത്തെ ഈരടിയും പ. കുർബ്ബാന തക്സായിലും ആണ്ടു തക്സായിലും കൂദാശാ ക്രമ ങ്ങളിലും ചില മേലെഴുത്തു കുറിപ്പുകളും എടുത്തു കളയുകയും, ചില പുതിയ കുറിപ്പുകളും ഗാനങ്ങളും കൂട്ടി ച്ചേർക്കുകയും ചെയ്യുന്ന ഉദാസീനവും ഉപരിപ്ലവവും ആയലാഘവമനോഭാവവും നമ്മുടെ പ്രസിദ്ധീകരണ വകു പ്പുകാർ എക്കാലത്തും കാനോൻ തിരുത്തു പോലെത്തന്നെ യഥേഷ്ടം ചെയ്തു വന്നിട്ടുള്ളതും ഇവിടെ വിസ്മരി ക്കുന്നില്ല.)
ഇപ്പോഴും നമ്മുടെ ഭരണഘടനയിൽ മപ്രിയാന/കതോലിക്കായെ വാഴിക്കാനുള്ള പ്രാഥമിക അവകാശി അന്ത്യോഖ്യാ പാത്രിയർക്കീസ് തന്നെ. മലങ്കരയാൽ സ്വീകരിക്കപ്പെട്ട എന്ന വ്യവസ്ഥ അതിൽ തുന്നിപ്പിടിപ്പിച്ചവർ അങ്ങിനെ സ്വീകരിക്കപ്പെട്ട പാത്രിയർക്കീസില്ലാതെ വന്നാൽ ബദൽ നടപടിയും ഭരണഘടനയിൽ പ്രഖ്യാപിച്ചു, പാത്രിയർക്കീസിനെ വാഴിക്കുന്നത് മപ്രിയാനയും അതായിരുന്നു മലങ്കരസഭയുടെ അറിവ്. ആ അറിവ് സ്വാഭാവിക മായും അവർ കാനോനിൽ ഉൾപ്പെടുത്തുകയായിരുന്നു. ഹൂദായ കാനോൻ വിവക്ഷിക്കുന്ന മപ്രിയാനയ്ക്കു അന്ത്യോഖ്യാ പാത്രിയർക്കീസുമായുള്ള ബന്ധം സുദൃഢവും, സുവ്യക്തവും ആണ്. പാത്രിയർക്കീസുമായുള്ള ബന്ധവും, വിധേയത്വവും, നവീകരണ വ്യവഹാരത്തിൽ ഒരു പ്രധാന വിഷയമായിരുന്നതിനാൽ അന്ന് നിരുപദ്രവ വും, നിരാക്ഷേപവുമായ ഈ വകുപ്പ് എഴുതിച്ചേർത്തതാകാം.
മെത്രാൻ വാഴ്ചയെ സംബന്ധിച്ച ഭാഗമാണ് ഈ തിരുത്തിലെ മറ്റൊരു പ്രധാന ഭാഗം. ചില വസ്തുതകൾ ഇവിടെ അനുസ്മരിക്കാവുന്നതാണ്.

1. അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും സ്ഥാനമേറ്റു എന്ന അവകാശവാദം മാത്രമാണ് പാലക്കുന്നത്ത് വലിയ മെത്രാച്ചന് രാജകീയ വിളംബരം ലഭിക്കുവാൻ ഇടയാക്കിയ സാഹചര്യം.
2. ആ അടിസ്ഥാനത്തിൽ തന്നെയാണ് പുലിക്കോട്ടിൽ മെത്രാച്ചനും പാത്രിയർക്കീസിൽ നിന്ന് മെത്രാൻ പട്ടമേറ്റ ത്.

3. പാലക്കുന്നത്ത് വലിയ മെത്രാച്ചനെ തൽസ്ഥാനത്തുനിന്ന് പാത്രിയർക്കീസ് നീക്കി എന്നുകാണിച്ചാണ് രാജകീയ വിളംബരം റദ്ദാക്കിയത്.
4. പാലക്കുന്നത്ത് ജൂനിയർ മെത്രാച്ചന് സീനിയർ മെത്രാച്ചൻ അവകാശപ്പെട്ടിരുന്ന പ്രകാരമുള്ള കൈവെപ്പ് (പാത്രിയർക്കീസിൽ നിന്ന്) ലഭിച്ചിരുന്നില്ല.
5. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൈവെപ്പുള്ള പുലിക്കോട്ടിൽ മെത്രാച്ചനും അതില്ലാത്ത തോമസ് മാർ അത്താനാസ്യോസുമായിരുന്നു നവീകരണ വ്യവഹാരത്തിൽ യഥാക്രമം വാദിയും പ്രതിയും.

മെത്രാൻ സ്ഥാനപ്രാപ്തിക്കു പാത്രിയർക്കീസിന്റെ കൈവെപ്പ് അനിവാര്യമെന്ന് വാദിക്കുന്ന മലങ്കര സഭയ്ക്ക് തദനുയോജ്യമായി അന്ന് പുലർത്തിയിരുന്ന നിലപാടും മുള ന്തുരുത്തി സുന്നഹദോസ് പ്രഖ്യാപനങ്ങളും കാനോനിൻ ഉൾപ്പെടുത്തേണ്ടത് നിയമപരമായ ബാധ്യതയും വ്യവഹാര വിജയത്തിന് അനിവാര്യവുമായിരുന്നു. മുളന്തുരുത്തി കാനോനാകൾ സശ്രദ്ധം വായിച്ചാൽ ഈ നിലപാട് ആർക്കും ചോദ്യം ചെയ്യാൻ ഒക്കുകയില്ല. (ഇന്നത്തെ കാഴ്ചപ്പാടും നാളെപ്പറ്റിയുള്ള സ്വപ്നങ്ങളും നടപ്പിലാക്കണമെന്ന് ആഗ്രഹിക്കുന്നവർ അതിനാവശ്യമായ ഭേദഗതികൾ സഭാഭരണഘടനയിൽ വരുത്തുകയാണ് വേണ്ടത്. പകരം ഒരു നൂറ്റാണ്ടിനുമുമ്പ് അന്നത്തെ ആവശ്യങ്ങളും, സാഹചര്യങ്ങളും, അറിവുകളും, ബോധ്യങ്ങളും, സ്വപ്നങ്ങളും മുൻനിർത്തി പിതാക്കന്മാർ ചെയ്ത സഫല യജ്ഞങ്ങളെ കല്ലെറിയുകയല്ല വേണ്ടത്. ഭരണഘടനയെ കാലോചിതമായും ദേശീയമായും എങ്ങിനെ പരിഷ്കരിക്കാം എന്ന് തെളിഞ്ഞ ഭാവന രൂപംകൊള്ളുന്നതുവരെയും ചരിത്രമെഴുത്തുകാർക്ക് അനായാസേന ചെയ്യാവുന്നത് ഭൂതകാലത്തെ കല്ലെറിയുക മാത്രമാണ്. അതിന് അധികം വിഭവങ്ങളുടെ പിൻബലം ആവശ്യമില്ലല്ലോ. ഒരു കതോലിക്കാ ഇവിടെ യാഥാർത്ഥ്യമാവുന്നതുവരെ മെത്രാനെ വാഴിക്കുവാനുള്ള അധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിന് തന്നെയായിരുന്നു എന്ന് ചരിത്രം പഠിപ്പിക്കുന്നു. ബ്രിട്ടീഷ് ഭരണകാലത്ത് ആ ബോധ്യം മാറിയതും പുലിക്കോട്ടിൽ മെത്രാച്ചൻ തൊട്ട് 4 മെത്രാന്മാരെ ഇവിടെ വാഴിച്ചതും. ഈ സ്വാതന്ത്ര്യത്തിൽ നിന്ന് വഴുതിമാറിയാണ് പാലക്കുന്നത്തു മെത്രാച്ചൻ പാത്രിയർക്കീസിന്റെ കൈവെപ്പിനായി തലതാഴ്ത്തിയത്. അത് കാതോലിക്കോറ്റ് സ്ഥാപനം വരെ മലങ്കര സഭ അഭിമാനപൂർവ്വം അംഗീകരിച്ചിരുന്നു എന്നത് ആർക്കെങ്കിലും നിഷേധിക്കാനാവുമോ.)

## പട്ടക്കാർ നടത്തിയിരുന്ന ശുശ്രൂഷകൾ

തിരുത്തുകാനോനിൻ കാണപ്പെടുന്ന അടുത്ത വ്യത്യസ്തത ഇപ്രകാരമാണ്.

കഹനേന്മാരും ശെമ്മാശന്മാരും അധികാരികളും അവരെ ഏൽപ്പിച്ചിട്ടുള്ള കാര്യങ്ങൾ ഒഴിച്ച് (യാതൊന്നും ചെയ്യരുത്) സത്യകാനോനിൽ ഈ വ്യവസ്ഥ ഇപ്രകാരമല്ല കാണുന്നത്. എപ്പിസ്ക്കോപ്പന്മാർ തങ്ങളുടെ പ്രധാനിയെ അറിഞ്ഞിരിക്കുകയും അദ്ദേഹത്തെ തലവനായി ഗണിച്ചുകൊള്ളുകയും വേണം. അദ്ദേഹത്തിന്റെ സമ്മതം കൂടാതെ, തങ്ങളുടെ പ്രത്യേക അധികാരത്തിൽപ്പെട്ടവയല്ലാതെ യാതൊന്നും പ്രവർത്തിക്കരുത്. അദ്ദേഹവും എല്ലാവരുടെയും സമ്മതം കൂടാതെ യാതൊന്നും പ്രവർത്തിക്കരുത്. എന്നാണ് യഥാർത്ഥ കാനോനിൽ. അവിടെ പുരോഹിതന്റെയും ശെമ്മാശന്റേയും കാര്യങ്ങൾ പ്രസ്താവിച്ചിട്ടില്ല.

മലങ്കരയിൽ നിലവിലിരുന്ന ചില പതിവുകൾ ഹൂദായ കാനോനിലെ വ്യവസ്ഥകൾ പ്രകാരമായിരുന്നില്ലെന്നതിന് തെളിവുകളുണ്ട്. 12 പുരോഹിതന്മാർ ചേർന്ന് മെത്രാനെ വാഴിച്ച 1653 ലെ ആലങ്ങാട്ട് മെത്രാൻ വാഴ്ചതന്നെ ഒരു ഉദാഹരണം. എപ്പിസ്കോപ്പയുടെ അഭാവത്തിൽ കഹനാ സ്ഥാനികളായ പേറെദ്യൂത്തെ സ്ഥാനികൾ മലങ്കരയിൽ പൊതുസഭയുടെ സമ്മതപ്രകാരം പട്ടംകൊടകൾ യഥേഷ്ടം നടത്തിവന്നിരുന്നുവല്ലോ. അലക്സാണ്ട്രിയൻ സഭയിൽ ആദിമ നൂറ്റാണ്ടുകളിൽ നിലവിലിരുന്ന ആ സമ്പ്രദായമാണല്ലോ മലങ്കരയിൽ നടത്തിക്കൊള്ളുവാൻ അഹത്തള്ളാ ബാവ (അദ്ദേഹം അലക്സാണ്ട്രിയൻ പിതാവായിരുന്നിരിക്കണം) കല്പന മൂലം നിയോഗം നൽകിയതും തദനുസരണം ഒന്നാം മാർത്തോമ്മായെ വാഴിച്ചതും.

മറ്റൊരു പതിവ്, കശീശന്മാർ സൈത്തു കൂദാശ നടത്തിയിരുന്നതാണ്. പഴയ നടപടിക്രമമനുസരിച്ച് വലിയ നോമ്പാരംഭിക്കുന്ന തിങ്കളാഴ്ച സഭ പള്ളിയിൽ സമ്മേളിക്കുകയും കശീശന്മാരുടെ പ്രധാന നേതൃത്വത്തിൽ സൈത്തു കൂദാശ നടത്തുകയും അനുതാപ സൂചകമായി വാഴ്ത്തപ്പെട്ട തൈലം കൊണ്ട് വിശ്വാസികളെ റൂശ്മാ ചെയ്യുകയും ചെയ്യുമായിരുന്നു. ഈ പതിവ് പത്രോസ് തൃതീയൻ ബാവ വിലക്കിയതായി കോനാട്ടു മല്പാൻ രചിച്ച നടപടിക്രമത്തിന്റെ ആദ്യകാല പതിപ്പിൽ രേഖപ്പെടുത്തിയിട്ടുണ്ട്. (അതിന് പകരമാണ് ബാവ ശുബ്കോനാക്രമം ആ ദിവസത്തേക്കു ക്രമീകരിച്ചത്. അതുവരെയും ശുബ്ക്കോനോ ശുശ്രൂഷക്യം തായ്ക്കു മുമ്പായി ദുഃഖ ശനിയാഴ്ച വി. കുർബ്ബാന കഴിഞ്ഞ് നടത്തുവാനാണ് ആണ്ടു തക്സാകളിൽ നിർദ്ദേശിച്ചിരുന്നത്. ഈ ആണ്ടു തക്സായുടേയും മേൽ പ്രസ്താവിച്ച നടപടി ക്രമത്തിന്റേയും പതിപ്പുകൾ ഈ ലേഖകൻ സൂക്ഷിക്കുന്നു.) മാത്രവുമല്ല പത്രോസ് തൃതീയൻ ബാവായുടെ പള്ളിക്രമങ്ങളിൽ നിന്ന് സൈത്തു കൂദാശ ക്രമം പകർത്തി എഴുതിയ മുറി മറ്റത്തിൽ മാർ ഈവാനിയോസ് മെത്രാച്ചൻ (മലങ്കരയിലെ ഒന്നാം കാതോലിക്ക) സൈത്ത് കൂദാശയുടെ ആമുഖക്കുറിപ്പിൽ ഈ ശുശ്രൂഷ കശീശന്മാർ നടത്തുവാൻ പാടില്ലെന്ന് വിലക്കിയിട്ടുണ്ട്. അക്കാലം വരെ കശീശന്മാർ സൈത്തു കൂദാശ നടത്തിയിരുന്നു എന്നതിന്റെ വ്യക്തമായ തെളിവായി ഈ കുറിപ്പിനെ കാണുന്നതിൽ അപാകതയില്ല. (മലങ്കരയിലെ യൂഹാനോൻ മാർ സേവേറിയോസ് പിതാവ് ഉപയോഗിച്ചിരുന്ന ഈ പള്ളിക്രമ പുസ്തകം ഇപ്പോൾ അഭി. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തയുടെ കൈവശത്തിലുണ്ട്.) ഇപ്രകാരം മലങ്കരയിൽ കഹനേന്മാർ നടത്തിയിരുന്ന പല കൂദാശകളും

പത്രോസ് ബാവ വിലക്കിയിട്ടുണ്ട്; വിലക്കേർപ്പെടുത്തിയ കല്പനകൾ ഇറക്കിയിട്ടുണ്ട്. അദ്ദേഹത്തിന്റെ നിർബന്ധപ്രകാരം ഈ വിലക്കിന്റെ സ്വരം കാനോനിൽ തിരുത്തു രൂപത്തിൽ പ്രവേശിച്ചതാകാം ഈ ഭേദഗതി. ഈ തിരുത്തിന് വർത്തമാനകാല സാഹചര്യത്തിൽ എന്തെങ്കിലും പ്രസക്തിയുണ്ടോ എന്ന് സംശയമാണ്.
പള്ളിയുടെ താൽക്കാലിക കൂദാശ, കുരിശു കൂദാശ, കന്തീലാ, കഹനൈത്താ ശ്മശാന കൂദാശ, തുടങ്ങിയ പല ശുശ്രൂഷകളും പട്ടക്കാർ നടത്തിയിരുന്നു. ആ ശുശ്രൂഷകർ നടത്തുന്നത് അനുവാദം ലഭിച്ച പട്ടക്കാർ ആയിരിക്കണമെന്ന ചിന്ത ഉത്ഭവിച്ചത് ഈ കാനോൻ ഭേദഗതിയ്ക്കു ശേഷമാണ്

## മേൽപ്പട്ടക്കാരുടെ സ്ഥാനാരോഹണം

ഹുദായ കാനോൻ ഏഴാം അദ്ധ്യായത്തിലെ മൂന്നാം ഖണ്ഡികയാണ് കാപ്പിക്കാനോനിൽ പത്താമത്തെ തിരുത്തലായി കൊടുത്തിട്ടുള്ളത്. വാസ്തവത്തിൽ ഇതിനെ തിരുത്തൽ എന്നല്ല പറയേണ്ടത്. ഈ ഖണ്ഡിക സാക്ഷാൽ കാനോനിലില്ല. പൂർണ്ണമായും പുതുതായി എഴുതിച്ചേർത്തതാണ്. ആയത് താഴെ ചേർക്കുന്നു.

നിഖ്യയുടെ – "പാത്രിയർക്കീസ് വാഴിക്കപ്പെടുന്നത്. മറ്റു സിംഹാസനങ്ങളിലെ പാത്രിയർക്കീസന്മാരാലല്ല എന്നാലോ, അദ്ദേഹത്തിന്റെ കീഴിൽ ഉള്ളവരായ കാതോലിക്കാ, മെത്രാപ്പോലീത്തന്മാർ, എപ്പിസ്ക്കോപ്പന്മാർ, കശീശന്മാർ ശേഷം വൈദിക സ്ഥാനികൾ, ജനങ്ങൾ എന്നിവരാലത്രെ. നമ്മുടെ കർത്താവായ യേശു മശിഹാ തന്റെ ദാസനായ യൂഹാനോനിൻ നിന്ന് മാമോദീസ ഏറ്റപ്രകാരം തന്നെ. മപ്രിയാന പാത്രിയർക്കീസിനാൽ വാഴിക്കപ്പെടുന്നു മപ്രിയാനയ്ക്കു മെത്രാപ്പോലീത്തന്മാരെയും എപ്പിസ്ക്കോപ്പന്മാരെയും വാഴിക്കുവാനവകാശമുണ്ട്. മപ്രിയാന ഇല്ലെങ്കിൽ മെത്രാപ്പോലീത്തന്മാർക്ക് അന്യോന്യം വാഴിക്കുവാനധികാരമില്ല. എന്നാലോ പാത്രിയർക്കീസ് അവരെ വാഴിക്കണം. എന്നാൽ അത്യാവശ്യവും, പാത്രിയർക്കീസിന്റെ അടുക്കലേക്കുള്ള യാത്രയ്ക്കു തടസവും ഉണ്ടായാൽ, അദ്ദേഹത്തിന്റെ കല്പന പ്രകാരം മൂന്ന് മെത്രാപ്പോലീത്തന്മാർ ഒരുമിച്ചു കൂടി മെത്രാപ്പോലീത്തായേയും എപ്പിസ്ക്കോപ്പയേയും വാഴിക്കാം. പാത്രിയർക്കീസ് സുസ്താത്തിക്കോൻ ക്കേൻ മൂലം മെത്രാപ്പോലീത്തന്മാരെ അധികാരപ്പെടുത്തിയിട്ടുണ്ടെങ്കിൽ അദ്ദേഹത്തിന് എപ്പിസ്ക്കോപ്പന്മാരെ വാഴിക്കാം. ഒരു മെത്രാപ്പോലീത്തക്കു മറ്റൊരു മെത്രാപ്പോലീത്തയെ വാഴിക്കുവാൻ അധികാരം കൊടുത്തുകൂടാ".

മലങ്കര സഭ മപ്രിയാനേറ്റിന് വേണ്ടി വാദിക്കുന്ന കാലമായിരുന്നു 19–ാം നൂറ്റാണ്ടിന്റെ അന്ത്യപാദം. മപ്രിയാനേറ്റ് ലഭിച്ചാലും മലങ്കര സഭയ്ക്ക് സ്വാതന്ത്ര്യം ഉണ്ടാവുകയില്ല എന്ന് വ്യക്തമാക്കുകയാണ് കാനോനിന്റെ ലക്ഷ്യം. അതിനാണ് പാത്രിയർക്കീസിന്റെ കീഴിലാണ് മപ്രിയാന എന്ന് എഴുതിച്ചേർത്തത്. പാത്രിയർക്കീസ് വാഴിച്ചാക്കുന്ന മപ്രിയാന പാത്രിയർക്കീസിന്റെ കീഴിൽ ആവുന്നതിന് അന്ന് ആരും എതിരായിരുന്നില്ല. ചരിത്രപരമായും മപ്രിയാനേറ്റ് സ്വതന്ത്രമായിരുന്നില്ലല്ലോ. നമ്മുടെ അന്നത്തെ പരിതഃസ്ഥിതിയിൽ ഈ തിരുത്തിനെ മലങ്കര സഭ പ്രതിഷേധിക്കേണ്ട ആവശ്യമില്ലായിരുന്നല്ലോ. പാലക്കുന്നത്ത് അത്താനാസ്യോസും പുലിക്കോട്ടിൽ ദിവന്നാസ്യോസും പാത്രിയർക്കീസിൽ നിന്ന് മേൽപ്പട്ടം സ്വീകരിക്കുകയും പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസ് പാത്രിയർക്കീസിൽ നിന്ന് മേൽപ്പട്ടം പ്രാപിക്കാത്തതുമൂലം സ്ഥാനസാധുതയില്ലാത്ത വ്യർത്ഥനാണെന്നും വാദിച്ചിരുന്ന മലങ്കര സഭയുടെ അന്നത്തെ നിലപാടുകളെ ബലപ്പെടുത്തുന്നവയാണ് കാനോനിലെ മറ്റു പരാമർശങ്ങൾ. ഒരു മെത്രാപ്പോലീത്തയ്ക്കു മറ്റൊരു മെത്രാപ്പോലീത്തയെ വാഴിക്കുവാൻ അധികാരമില്ലെന്ന് പ്രമാണം ചൂണ്ടിക്കാട്ടിയാണ് തോമസ് മാർ അത്തനാസ്യോസ് മെത്രാച്ചന്റെ സ്ഥാനം റദ്ദാക്കുവാൻ മലങ്കര സഭ സെമിനാരികേസിൽ വാദിച്ചത്. തന്മൂലം പ്രത്യക്ഷത്തിൽ മലങ്കരയിലെ സെമിനാരി കേസിന് ബലം നൽകുവാനാണ് തിരുത്തു കാനോനിൽ ഈ വ്യവസ്ഥ എഴുതിച്ചേർത്തത്. പരോക്ഷമായി പാത്രിയർക്കീസിന്റെ അധികാരത്തെ ബലപ്പെടുത്തുമെന്നതിനാൽ സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാച്ചന് (അദ്ദേഹമാണ് തിരുത്തലിന്റെ എഴുത്തുകാരൻ എന്ന് തോന്നുന്നു) ഈ തിരുത്ത് പ്രമാണം എഴുതി ചേർക്കുന്നതിൽ സന്തോഷമേ ഉണ്ടായിക്കാണൂ. മപ്രിയാനേറ്റ് മലങ്കരയിൽ സ്ഥാപിതമായാലും പ്രമാണവൽക്കരിക്കപ്പെട്ട ഈ തിരുത്തലിലൂടെ പാത്രിയർക്കീസിന്റെ മേൽക്കോയ്മ നിലനിർത്തുവാൻ ആവുമെന്ന് അദ്ദേഹം ചിന്തിച്ചുകാണും. (1934 ലെ ഭരണ ഘടന ഈ തിരുത്തലുകളെ തകർത്തുകളഞ്ഞു. ദൈവത്തിൻ മനമാരു കണ്ടു പിഴുതാൻ ദന്തീന്ദ്രനപ്പത്മിനീം). തിരുത്തു കാനോനിന്റെയും അതിന്റെ സ്വാധീനത്തിലുണ്ടായ സെമിനാരി കേസ് വിധിയുടേയും പാപഭാരത്തിൽ നിന്ന് സഭാ ഭരണഘടനയുടെ പ്രത്യക്ഷതയോടെ മപ്രിയാനയും അദ്ദേഹത്തിന്റെ അധികാര അവകാശങ്ങളും വിമുക്തമായി എന്നറിയാതെയാണ് ചില സഭാ ചരിത്രകാരന്മാർ കാപ്പിക്കാനോനെയും റോയൽ കോടതിവിധിയേയും ആക്ഷേപിക്കുന്നത്. ചിലരെ കരിപൂശുവാനും മറ്റുചിലരെ വെള്ളപൂശുവാനും ആ നിലപാട് സഹായിച്ചിരിക്കാം. പക്ഷേ, ചരിത്രത്തെ തെറ്റായ ദിശയിലേക്ക് നയിക്കുന്നതും, ആന്ധ്യം ഭാവിക്കുന്നതും കണ്ണടച്ച് പാലുകുടിക്കുന്ന പൂച്ചയെയാണ് ഓർമ്മിപ്പിക്കുക.

## \ntcm-[-\ hpw ] «ws I mS b pw

^m. tUm. tPmk ^ \ Noc ³

Im¸n-¡ mt\m³ F¶ı ]cn-Im-k-]qÀÆw hnfn-¡s¸« Xncp-¯p-Imt\m-\nse ]Xns\m-¶maXı Xncp¯ı C{]-ImcamWı.

*]m{Xn-bÀ¡o-kn-\mtem ImtXmen-¡-bmtem i]n-¡s¸«-hcpw {`jıScm-¡s¸«-hcpamb sa{Xm-t¸meo-¯--mcnÂ \n¶pw F¸n-kıt¡m-¸--mcnÂ \n¶pw Øm\w Gä sshZn-IÀ ]cn-ip² k`-bnÂ ip{iqj sN¿pham³ th-n ÅwKo-Icn-¡s¸Scp-Xı. F¶mtem Ahcpw i]n-¡s¸-SWw F¶mÂ AhÀ A\pX-]n¨ıh¶mÂ ho-pw ]«ws ImSp¯ı kzoIcn-¡mw.*

IqZmb Imt\m-\nÂ Ggmw A²ymbw \memw JWıUn-I-bnÂ *IqZmb* F¶ ioÀj-I-¯nÂ tNÀ¯n«pÅ Cu hmIy-§Ä ]qÀ®ambpw FgpXnt¨À¯XmWı. IqZmb Imt\m-\nsâ A´x-k-¯bı¡ı hncp-²ambn FgpXs¸« Cu \nbaw \qdp-iXam\w hymPw. *ho-pw ]«w-sImS* F¶ Bibwae-¦c-bnÂ {]Ncn-¨Xı Cu hymP-\n-bas¯ ap³ \ndp-¯n-bmWı. F´n-\mWı Cu \nbaw FgpXn-bp-- m-¡n-bXı?

]utcm-InXy-¯nsâ km[pX ss{I kıXh k`-IÄ¡p ]ca{]-[m-\amWı. ]utcm-InXy-¯nsâ km[pXsb Bkı]Zam-¡n-bmWı apJyambpw IqZm-im-\p-jıTm-\-¯nsâ km[pX \nÀ®-bn-¡-s¸Sp-¶Xı. X·qew adp-`mK-¯n\ı ]utcm-InXy-]camb \yq\X-bps-¶ı Btcm-]n-¡p-¶Xı B`mKs¯ am\-kn-Iambn XfÀ¯p-hm³ ]cym-]ıXam-Wı. Iq\³ Ipcnip kXys¯ XpSÀ¶ı It¯men¡m k` H¶mw amÀt¯mabpsS A\p-bm-bn-Isf XfÀ¯n-bXpw ]Ån-Isfbpw BfpIsfbpw ]nSn-¨S-¡n-bXpw Cu Bbp[w{]tbmKn-¨n«m-Wı. \ho-IcW k`-bpsS t\Xm-hmb ]me-¡p-¶¯ı amXyq kı amÀ A¯-\mt kym-kns\ ]m{Xn-bÀ¡okı apS-¡nsb ¶pw X·qew At±Iw \ÂInb ]«wsImS-IÄ Akm-[p-hmsW¶pw A{]-Imcap Å sshZn-IÀ A\p-jıTn-¡p¶ IqZm-i-IÄ Akm-[p-hmsW¶pw hmZn-¡p-hm\pw {]Ncn-¸n-¡p-hm\pw Hcp \nb-a-¯nsâ ]n³_ew Bh-iyambncp-¶p. B ]n³_eamWı Cu hymP³ aqew km[ns¨Sp-¯Xı. 1850 \ıtijw ]me-¡p-¶¯ı hensb sa{Xm-\nÃ \n¶ı ]«taä ]e sshZn-Icpw ho-pw ]«-taän«p--ı. bqbm¡ow amÀ Ipdnt-emkı, tPmk ^ıamÀ Znh-¶mt kymkı XpS§n B Xeapd-bnse ]e sa{Xm--mcpw C{]-Imcw ]«wsImSp-¯Xmbn I--\mSı{KÙ-hcn-bnÂ DZm-IcW-§Ä ImWp-¶p--ı. A{]-Imcap Å ]p\c-`nt j-I-§Ä¡p{]amWam-Ip-hm\pw Cu hymP³ {]tbm-P-\s¸«p. ]p\c-`nt j-I-§sf Bsc-¦nepw tImSXn-bnÂ tNmZyw sNbıXmÂ AXns\ {]Xn-tcm-[n-¡p-hm³ Cu \nbaw k Im-b-Iam-IpatÃm. FXnÀ]-£¯ı hnÅep--m¡n AXneqsS tNmÀ¶p hcp-¶hsc kz´w `mK¯ı tNÀ¯ı kz´w I£n-bpsS AwK-_ew hÀ²n¸n-¡p-hm³ Cu X{´w kIm-bn-¨p F¶XnÂ kwi-banÃ. k`-bpsS \ne-]mSp-IfpsS ASn¯dbpw IqZmb Imt\m-\nsâ ka{K ktµ-ihpw Cu Xncp-¯eneqsS tNmZywsN-¿s¸Smhp-¶Xm-sW¶ı A¶mcpw Nn´n-¨p-ImWp-I-bnÃ. Xeı¡me hnP-b-¯nÂ am{Xam-bncp¶p FÃmhcp-sSbpw I®p-IÄ. am½qZo-kmsbt¸mse BhÀ¯n-¡m³ ]mSnÃm¯ IqZm-i-bmWı ]utcm-InXyw F¶ıXncp-¯epImÀ HmÀ¯nÃ.

]tcm-£ambn Hcp X{´w IqsS Cu Xncp-¯nÂ A´À`hn-¨n«p--ı. taÂ¸«-¡mcs\ apS-¡p-hm³ ]m{Xn-bÀ¡o-kn\pw ImtXmen-¡mbı¡pw kz´w \ne-bnÂ A[n-Imcap--ı F¶ı Øm]n-¡p-hm\pw Cu hymP-\n-bas¯ D]tbmKn-¡mw. ]me-¡p-¶s¯ hensb sa{Xms\ ]m{Xn-bÀ¡okı kz´w \ne-bnÂ apS-¡n-bXns\ \nbahnt[-bam-¡p-hm³ Cu Imt\m³ {]tbmP-\-s¸Spam-bncp-¶p. (h«tÈcnÂ ]nXmhnsâ apS¡p AwKo-Icn¨ı In«p-hm³ ]m{Xn-bÀ¡okı I£n Cu hymP \nbawXs¶-bmWı Nq-n-¡m«n-bXı Ft¶mÀ¡p-I.) kXy-¯nÂ skan-\mcn-t¡-knsâ hnP-b-¯n-\mbn FgpXnt¨À¯ı ImPcm-¡nb Cu \nba-¯nsâ _e-¯memWı kapZm-bt¡kı (1958 Â Ah-km-\n-¨Xı) ]m{Xn-bÀ¡okı hn`mKw sI«ns¸m-¡n-bXı. ae-¦c-bnÂ Cu Xncp¯ı krjıSn¨ £X-§Ä¡p Cu Xeapd km£yw hIn¡--nh-¶p.

# വിവാഹം സംബന്ധിച്ച്

സെമിനാരിക്കേസിൽ ഹാജരാക്കപ്പെട്ട കാപ്പിക്കാനോനിലെ പന്ത്രണ്ടാമത്തേതും ഒടുവിലത്തേതുമായ തിരുത്ത് താഴെ ചേർക്കുന്നു. ഹൂദായ കാനോൻ എട്ടാം അദ്ധ്യായം ഒന്നാം ഖണ്ഡികയിൽ കൂട്ടിച്ചേർത്ത ഭാഗം ഇപ്രകാരമാണ്.

*പുതുഞായറാഴ്ച വിവാഹ വിരുന്ന് നടത്തുന്നതിന് വിരോധമില്ല. എല്ലാ വിവാഹ വിരുന്നുകളും അതായത് മോതിരങ്ങളുടെയും കിരീടങ്ങളുടെയും വാഴ്വ് ഞായറാഴ്ച ആയിരിക്കണം. എന്നാൽ ആയത് പിതാക്കന്മാരാൽ അനുവദിക്കപ്പെട്ടിട്ടുള്ള കാലങ്ങളിൽ ആയിരിക്കണം.*

ഈ തിരുത്തിന് സിറിയൻ സഭയുമായി ഒരു ബന്ധവുമില്ല. വിവാഹ കൂദാശ ഞായറാഴ്ചകളിൽ നടത്തുന്ന പാരമ്പര്യമാണ് മലങ്കര സഭയിലുണ്ടായിരുന്നത്. 1809 ചിങ്ങമാസം 1 ന് കണ്ടനാട് ചേർന്ന സുന്നഹദോസ് രൂപം കൊടുത്ത കണ്ടനാട് പടിയോലയിൽ ഈ കാര്യം വ്യക്തമായി സൂചിപ്പിച്ചിട്ടുണ്ട്. (സുദീർഘമായ ആറാം ഖണ്ഡിക പരിശോധിക്കുക). വിവാഹ കുമ്പസാരം ഞായറാഴ്ച, വിളിച്ചുചൊല്ലൽ ഞായറാഴ്ച, വിവാഹത്തിന്റെ കൂദാശ ഞായറാഴ്ച, ആദ്യവിരുന്ന് ഞായറാഴ്ച, കുടിവെയ്ക്കൽ ഞായറാഴ്ച ഇങ്ങനെ

വിവാഹവുമായി ബന്ധപ്പെട്ട എല്ലാ ചടങ്ങുകളും ഞായറാഴ്ച ദിവസം നടത്തണമെന്നാണ് കണ്ടനാട് പടിയോല നിർദ്ദേശിച്ചിട്ടുള്ളത്. മലങ്കരയിലെ ഈ പതിവ് നവീകരണക്കാർ ചോദ്യം ചെയ്തിരുന്നു. വിവാഹ കൂദാശയ്ക്കു ലൗകിക മുഖമാണ് സാമാന്യേന ഉള്ളതെന്നും തന്മൂലം ആത്മീയമായി ആചരിക്കുവാൻ കടമയുള്ള ഞായറാഴ്ചകളിൽ വിവാഹം നടത്തുന്നത് ഉചിതമല്ലെന്നും ആ വിഭാഗം പഠിപ്പിച്ചു. (മാർത്തോമ്മ സഭയിൽ ഞായറാഴ്ച വിവാഹം ഇല്ലെന്ന് ഓർക്കുമല്ലോ. നവീകരണാനുഭാവിയായ ഇട്ടൂപ്പ് റൈറ്റർ സഭാ ചരിത്രമെഴുതിയപ്പോൾ കണ്ടനാട്ടു പടിയോലയിലെ വിവാഹവുമായി ബന്ധപ്പെട്ട ഞായറാഴ്ച പ്രാധാന്യം വിട്ടുകളഞ്ഞതായി നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. വിവാഹം ഞായറാഴ്ച നടത്താമെന്നും ഞായറാഴ്ചയേ നടത്താവൂ എന്നുമുള്ള മലങ്കരസഭയിലെ നിലപാടിന് എതിരായ പ്രമാണം ചമയ്ക്കുകയാണ് ഈ കൂട്ടിച്ചേർക്കൽ കൊണ്ട് അവർ സാധിച്ചത്.

പ്രത്യക്ഷത്തിൽ 100% വ്യാജനെന്ന് പറയാവുന്ന മലങ്കരക്കാനോൻ മലങ്കരയിലെ പുരാതനക്കാനോൻ ആണെന്ന് സാക്ഷ്യപ്പെടുത്തി പണ്ഡിതനായ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് കോടതിയിൽ ഹാജരാക്കിയപ്പോൾ താരതമ്യേന അപകടരഹിതവും മലങ്കര സഭയ്ക്ക് സമ്മതവും മുളന്തുരുത്തി സുന്നഹദോസിൽ തീരുമാനിച്ചതും കുറഞ്ഞ പക്ഷം ഇരുനൂറുകൊല്ലത്തെ ധാരണകളുമായി നിലനിന്നുപോന്നതുമായ കാര്യങ്ങളെ കാനോനിൽകൂട്ടിച്ചേർക്കാനാണ് സഭ അന്ന് ശ്രമിച്ചത്. അന്നത്തെ തിരുത്തലുകൾ ഹോളണ്ടിൽ അച്ചടിച്ച കാനോനിനെ പ്രമാണമാക്കി പറഞ്ഞാൽ പന്ത്രണ്ട് എണ്ണമേ ഉള്ളൂ. എന്നാൽ 18 അക്കം കാനോൻ എന്ന് വിളിച്ച 12 തിരുത്തൽ മാത്രമുള്ള *കാപ്പിക്കാനോന്റെ* മറവിൽ പിൽക്കാലത്ത് 18 അക്കം കാനോൻ എന്ന് അവകാശപ്പെട്ട് ഉദയഗിരിസെമിനാരിക്കാർ പ്രസിദ്ധീകരിച്ചതും ഏലിയാസ് തൃതീയൻ ബാവാ സാക്ഷ്യപ്പെടുത്തിയതുമായ മലയാള വിവർത്തനത്തിൽ ഇരുനൂറിലേറെ അക്കമിട്ടു പറയാവുന്ന തിരുത്തലുകളും അക്കമിട്ടു പറയാൻ അസാധ്യമായ അസംഖ്യം വിഴുങ്ങലും നടത്തിയിരിക്കുന്നു. ഈ ആണും പെണ്ണും കെട്ട വിശ്വാമിത്ര സൃഷ്ടിക്കുവേണ്ടി റഫ് വർക്ക് ചെയ്ത തിരുത്തലുകളുടെ സാക്ഷ്യം വഹിക്കുന്ന സുറിയാനി കൈയ്യെഴുത്തു കാനോൻ ഈ ലേഖകൻ സൂക്ഷിക്കുന്നു. അതിന്റെ ഒരു പുറം ആണ് ഇടവക പത്രികയിൽ ഞങ്ങൾ നൽകിയിരുന്നത്. 18 അക്കം കാനോൻ എന്ന് പാത്രിയർക്കീസ് ഭാഗം അവകാശപ്പെടുന്ന ഉദയഗിരിക്കാനോനല്ല സെമിനാരിക്കേസിലെ 18 അക്കം കാനോൻ എന്ന് തറപ്പിച്ച് പറയാൻ കഴിയും. ഹോളണ്ടിൽ നിന്ന് 1986 ൽ അച്ചടിച്ച് പാത്രിയർക്കീസ് ബാവയുടെ ആശീർവ്വാദത്തോടെ പുറത്തിറങ്ങിയ ഹൂദായ കാനോൻ സെമിനാരിക്കേസിലെ 18 അക്കം കാനോനോ ഉദയഗിരിക്കാർ പ്രസിദ്ധീകരിച്ച 18 അക്കം കാനോനോ അല്ല, അത് മുഖ്യമായി സാദൃശ്യം പുലർത്തുന്നത് *എ* അക്കം കാനോൻ പുസ്തകത്തോടാണ് (കോനാട്ട് എബ്രഹാം മല്പാൻ വിവർത്തനം ചെയ്തത്) എന്നത് രസാവഹമാണ്. (അവസാനിച്ചു.)